# THE CHURCH WEEKLY

ചർച്ചുവീക്കിലി ഒററപ്രതി 13 ന: പൈസ

| വാല്യം XI | 1957 മെയ് 26 ഞായർ | ലക്കം 20 |
|---|---|---|


# തടാകം ആശ്രമത്തിൻെറ ആത്മാവായ 'മമ്മി'

(കെ. വി. മാമ്മൻ ബി. എ.)

IV

തടാകം ആശ്രമത്തിൽ ചെന്നിട്ടുള്ളവർക്കാക്കും മമ്മിയെ (മിസ്സസ് വാൽഷ്ം) വിസ്മരിക്കുക സാധ്യമല്ല. കുടുംബത്തിൻെറ സകലകാര്യങ്ങളിലും ബുദ്ധിപൂർവ്വം ഇടപെടുകയും മേൽനോട്ടം വഹിക്കുകയും ചെയ്യുന്ന ഒരു നല്ല വീട്ടമ്മയുടെ സ്ഥാനമാണ് തടാകമാശ്രമത്തിൻെറ ആത്മാവായ മമ്മി കരഗതമാക്കിയിട്ടുള്ളത്. യഥാർത്ഥത്തിൽ ഒരമ്മയല്ലാത്തതുകൊണ്ടായിരിക്കാം ശ്രീമതി എതൽക്ലാറ റിഡ്ലിയെ അമ്മയുടെ പ്രതീതി ജനിപ്പിക്കാൻ കഴിവുള്ള പദമായ 'മമ്മി' എന്നു വിളിക്കുന്നത്. തികച്ചും നല്ല പേരു്.

ഇക്കഴിഞ്ഞ ഏപ്രിൽ 18–ാംനു- രാവിലെ ഞങ്ങൾ പ്രാർത്ഥനയും കുർബാനാനുഭവവും കഴിഞ്ഞു പ്രഭാതഭക്ഷണത്തിനിരുന്നു. പതിവുപോലെ മമ്മിയുടെ 'റൊട്ടി'യും മററും വിളമ്പുതുടങ്ങി. ഉടൻതന്നെ ബിഷപ്പുതിരുമേനി മമ്മിക്കു 80–ാംജന്മദിനമംഗളമാശംസിച്ചു. ഞങ്ങളെല്ലാവരുംഅതേററുപാടി.ധന്യമായ ആ ജീവിതം 80 വർഷം പിന്നിട്ടല്ലോ എന്നോർത്തു ഞാനത്ഭുതപ്പെട്ടു. ഒരിരുപതുകാരിയുടെ കാര്യസ്ഥശേഷിയും ഉത്സാഹവും പുഞ്ചിരിയും വിനോദപ്രിയതവുമെല്ലാമുള്ള പ്രകാശമാനമായ ആ മുഖത്തു ആത്മശക്തിയുടെ പ്രസരണം ഞാൻ ദർശിച്ചു.

ഒരു കുലീനകുടുംബാംഗമായ ക്ലാറ 1878 ഏപ്രിൽ 18–ാംനു-ജനിച്ചു. 19–ാംശതകത്തിൽ ഇംഗ്ലണ്ടിലും അയർലണ്ടിലും ലഹരിസാധനവർജ്ജനപ്രസ്ഥാനത്തിനു ചലനാത്മകമായ നേതൃത്വം നൽകിക്കൊണ്ടിരുന്ന ആനിജയിൻകാർലൈലിൻെറപൌത്രിയുടെ പുത്രിയാണ് നമ്മുടെ കഥാനായിക. ബാൻഡ്ഓഫ് ഹോപ്പ് എന്നറിയപ്പെടുന്ന ടെമ്പറൻസ് സൊസൈററി (ലഹരിസാധനവർജ്ജന സമിതി) യുടെ സ്ഥാപനത്തിൽ ആനി ജയിൻകാർലൈൽ വളരെ സഹായിച്ചിട്ടുണ്ട്. കാനൻ ഫ്രാൻക്ഹെയിസ് എം. എ. യായിരുന്ന മിസ്സസ് വാൽഷിൻെറ പിതാവ്. ഡബ്ളിൻക്രൈസ്റ്റ് ചർച്ചിലെ കാനനായിരുന്ന ഇദ്ദേഹം 1931— ൽ 93–ാമത്തെ വയസ്സിൽ നിര്യാതനായി.

ക്ലാറയ്ക്കു ഒരു സഹോദരിയും ഒരു സഹോദരനുമാണുണ്ടായിരുന്നതു്. സഹോദരനായ ഏണസ്റ്റ് ഹെയിസ് കേംബ്രിജ് സർവ്വകലാശാലയിൽ നിന്നും എം. എ. പാസ്സായശേഷം ബൽഫാസ്റ്റിലെ ഒരു വലിയ ഇടവകയുടെ ചാർജ്ജ ഭംഗിയായി വഹിക്കുകയും കാനനായിത്തീരുകയും ചെയ്തു. അദ്ദേഹം 1950—ൽ 82–ാമത്തെ വയസ്സിൽ ചരമം പ്രാപിച്ചു. ഇദ്ദേഹവും സാമൂഹ്യപ്രശ്നങ്ങളിൽ വിശിഷ്യ ലഹരിവർജ്ജന പ്രസ്ഥാനത്തിൽ സജീവമായി പങ്കുകൊണ്ടിരുന്ന ഒരു വ്യക്തിയായിരുന്നു. 1901–ൽ ഇദ്ദേഹം മദ്യവർജ്ജനത്തെ ഉന്നംവച്ചുകൊണ്ട് ഉത്തര അയർലണ്ടിൽ 'ട്രസ്റ്റംസിസ്റ്റം' എന്നറിയപ്പെടുന്ന ഒരു പദ്ധതി ഏർപ്പെടുത്തി. 'പൊതു കുടിപ്പുര'കളിലേക്കുള്ള ജനപ്രവാഹത്തെ നിരുത്സാഹപ്പെടുത്തത്തക്ക ഹോട്ടലുകളും, സത്രങ്ങളും സ്ഥാപിച്ചു നടത്തുക എന്നതായിരുന്നു ട്രസ്റ്റംസിസ്റ്റത്തിൽക്കൂടി സാധിച്ചതു്. അതു സാമാന്യം വിജയപ്രദവുമായിരുന്നു.

സഹോദരിയായ എലിസബത്തു് ഹെയിസ് ധാരാളം വൈദ്യ ബിരുദങ്ങൾ നേടിയശേഷം ഒരു മിഷനറി ഡോക്ടറായി ഇൻഡ്യയിൽ എത്തി ഡെൽഹി സെൻറു് സ്റ്റീഫൻസ് ഹോസ്പററലിൽ സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കവേ 1908–ൽ 34–ാമത്തെ വയസ്സിൽ ടൈഫോയിഡ് മൂലം അകാലചരമം പ്രാപിക്കുകയാണുണ്ടായതു്. അങ്ങനെ ആ വനിതാമണിയും ഇൻഡ്യയ്ക്കുവേണ്ടി മരിച്ചു. മൂന്നു മാസം മുമ്പ് റിട്ടയർ ചെയ്ത ഡബ്ളിൻ ആർച്ചു ബിഷപ്പ് ആർതർ ബാർട്ടൻെറ 'ഫസ്റ്റ് കസിനാ'ണ് മിസ്സസ് വാൽഷ്.

1916 ഡിസംബർ 28–ാംനു-യാണ് ക്ലാറയുടെ വിവാഹം നടന്നതു്. വരൻ അന്നു ആസ്സാമിലെ ബിഷപ്പായിരുന്നു. ക്ലാറ ബിഷപ്പ്സ് കോളജിൽ ബാല മനഃശാസ്ത്രം, മത വിദ്യാഭ്യാസം എന്നീ വിഷയങ്ങൾ പഠിപ്പിച്ചിട്ടുണ്ട്. അതുപോലെതന്നെ ഇൻഡ്യാസൺഡേസ്കൂൾ യൂണിയൻെറ കമ്മിററിമെമ്പറായും അവർ സേവനമനുഷ്ഠിച്ചിട്ടുണ്ട്. Mrs. Walsh is the Guiding Spirit of the C. S. Ashram. She takes a motherly interest in everything. ഉന്നതകുലജാതയായ ഈ പ്രഭു കുമാരിയുടെ ത്യാഗസമ്പൂർണ്ണമായ ജീവിതത്തിൻെറ മുമ്പിൽ ആരും കൈകൂപ്പി വണങ്ങി നിൽക്കും. വസ്ത്രധാരണത്തിലും മിതവ്യയത്തിലും മററും ഈ

കുലീനകന്യകയുടെ മാതൃക മഞ്ഞുപോലുള്ള വസ്ത്രം ധരിച്ചു ആഡംബരപ്രൗഢിയുടെ എവറസ്റ്റിൽ കയറിക്കൊണ്ടിരിക്കുന്ന സുറിയാനി ക്രിസ്ത്യാനി വനിതകൾ അല്പമെങ്കിലും അനുകരിക്കുന്നുവെങ്കിൽ എത്രയോ മാതാപിതാക്കന്മാരും സാധാരണ കുടുംബങ്ങളിൽപ്പെട്ട 'പുതുമാപ്പിള'മാരും സാമ്പത്തിക ക്ലേശത്തിൽനിന്നും നിഷ്പ്രയാസം വിമുക്തമാക്കപ്പെട്ടുമായിരുന്നു. നിറപ്പകിട്ടുള്ള ലോലമായ ചേല ധരിച്ചു 'മിസ് വേൾഡ്'' ചമയുന്ന യുവതികൾ ഈ പ്രഭുകുമാരിയുടെ മുമ്പിൽ ചെന്നു ലാളിത്യവും ക്രിസ്തീയ ജീവിതവുമെന്തെന്ന് അല്പമെങ്കിലും കണ്ടു പഠിച്ചിരുന്നെങ്കിൽ എന്നു ഞാനാശിച്ചു.

ഭക്ഷണകാര്യങ്ങളിൽ ബിഷപ്പിനും പത്നിക്കും ആശ്രമാംഗങ്ങൾക്കും മദ്ധ്യേ യാതൊരു 'ഇരുമ്പുമറ'യുമില്ല. എല്ലാം തുല്യം. മിസ്സസ് വാൽഷ് മുമ്പ് ഖദറാണ് ധരിച്ചുകൊണ്ടിരുന്നതു്. ഇപ്പോൾ ഒററ നിറമുള്ള താണതരം ചീട്ടിത്തുണികൾകൊണ്ടുള്ള ഉടുപ്പാണ് ധരിക്കുന്നതു്. ഒരുടുപ്പ് തന്നത്താൻ അലക്കിയും കീറുമ്പോൾ തയ്ച്ചും അഞ്ചാറു കൊല്ലം ഉപയോഗിക്കുന്നു!. ഒരാണ്ടിൽ ആറേഴ രൂപയ്ക്കുള്ള തുണി വാങ്ങും. വാങ്ങുന്നതു് ആചാര്യനായിരിക്കും. അദ്ദേഹത്തിനറിയാം അവക്കാവശ്യമുള്ള പരുപരുത്തതുണി ഏതെന്ന്. മിസ്സസ് വാൽഷിനോടു ലോകത്തിൽ ഡോബിക്കു മാത്രമേ അല്പമെങ്കിലും പരിഭവം കാണുകയുള്ളുവെന്നാണ് തോന്നുന്നതു്.

ആശ്രമത്തിലെ പ്രഭാതഭക്ഷണം തയ്യാറാക്കുന്ന ചുമതല ഇപ്പോഴും ഈ 80-കാരിക്കാണ്. അതുപോലെ വിളമ്പുന്നതും. അതിഥികൾ ഉള്ളപ്പോഴും ആളുകളുടെ എണ്ണത്തെപ്പററി മമ്മിക്കു നല്ല തിട്ടമാണ്. ആശ്രമാംഗങ്ങൾ എന്തെങ്കിലും തെററുകൾ അറിയാതെ ചെയ്തുപോയാൽ ആരെയെങ്കിലും കുററം പറയുകയോ രൂക്ഷമായി നോക്കുകയോ ചെയ്യുന്നതിന് ഈ കുമാരിയിലുള്ള മനഃശാസ്ത്രവിശാരദ,അമ്മായിയമ്മമാരേപ്പോലെ മിനക്കെടാറില്ല. ഒരു ദിവസം ഉച്ചയ്ക്ക് ഞാനും ആശ്രമവാസിയായ മി. രാജനും കൂടി ഉച്ചഭക്ഷണം തയ്യാറാക്കി ഊണുകഴിഞ്ഞു് പാത്രങ്ങൾ കഴുകുകയായിരുന്നു. എല്ലാ പാത്രങ്ങളും കഴുകിത്തീരുന്നതിനുമുമ്പ് ഞങ്ങൾ പരസ്പരം ജോലിയേല്പിച്ചശേഷം എന്തിനോ തിരിഞ്ഞുപോയി. അല്പം കഴിഞ്ഞു നോക്കിയപ്പോൾ ഞങ്ങൾ കഴുകേണ്ടിയിരുന്ന രണ്ടു പാത്രങ്ങൾകൂടി മമ്മി കഴുകിക്കൊണ്ടുവച്ചിരിക്കുന്നതാണു കണ്ടതു്. എല്ലാകാര്യത്തിലും മമ്മിക്കുള്ള ശ്രദ്ധയാണവിടെ പ്രത്യക്ഷപ്പെട്ടതു്.

ഭക്ഷണം തയ്യാറാക്കൽ, തൈയ്യൽ, അലക്ക്, വായന എന്നീ കാര്യങ്ങളിൽ മമ്മിക്കുള്ള പ്രത്യേക അഭിരുചി ഒന്നുവേറെയാണ്. അർണോൾഡ് ടോയിൻബിയുടെ ഏററവും പുതിയ പുസ്തകങ്ങൾപോലും അവർ വായിച്ചു കഴിഞ്ഞിരിക്കുന്നു. അനുദിന ലോക സംഭവവികാസങ്ങൾ മമ്മിക്കു നല്ല നിശ്ചയമാണ്. ബ്രിട്ടന്റെ സൂയസ്പ്രശ്ന പരിഹാരശ്രമത്തിന്റെ ന്യൂനത മമ്മി ഒരു ദിവസം എടുത്തു പറഞ്ഞു. അന്നു നയാപൈസയിൽ കണക്കു കൂട്ടുന്നതിനും സ്റ്റാമ്പുവാങ്ങുന്നതിനും ബിഷപ്പിനു തിട്ടമില്ലായിരുന്നപ്പോഴും മമ്മിക്ക് അതു കാണാപ്പാഠമായിരുന്നു. തികഞ്ഞ കുശാഗ്രബുദ്ധിശാലിനിയും പരിപക്വമതിയും ഭക്തയുമായ ഈ സ്ത്രീ രത്നത്തിനോടു നാം എങ്ങനെയാണു കൃതജ്ഞത പ്രകാശിപ്പിക്കേണ്ടതു്. മമ്മിയെപ്പററി സ്മരിക്കുമ്പോഴെല്ലാം അസ്സീസിലെ ഫ്രാൻസിസിന്റെ ജീവിത നാടകത്തിലെ ക്ലാറയുടെ മനോജ്ഞചിത്രമാണ് എന്റെ കൺമുമ്പിൽ ഓടിയെത്തുന്നതു്. ബിഷപ്പുതിരുമേനിയും ബ: ആചാര്യനും മററും എന്തുകൊണ്ടും എത്ര നല്ലവരാണെങ്കിലും എല്ലാററിനും പുറമേ നല്ല ഭക്ഷണം ഇഷ്ടംപോലെ വിളമ്പിത്തന്നു സൽക്കരിച്ച മമ്മിയോടാണു എനിക്കു കൂടുതൽ സ്നേഹമെന്ന് ഇതിനകം ഞാൻ വ്യക്തമാക്കിയില്ലങ്കിൽ നിങ്ങൾ അങ്ങനെ ധരിച്ചുകൊള്ളുന്നതിൽ എനിക്കു വിരോധമില്ല.

[ഈ ലേഖനപരമ്പര അടുത്ത ലക്കംകൊണ്ടവസാനിക്കും.]

23-ാം സങ്കീർത്തനം—11

# ജീവിതത്തിന്റെ സുവർണ്ണനാഴികകൾ

റവ. ജോൺ ഡീൻ

ii

ഹാഗാറും യിശ്മയേലും തുരുത്തിയിലെ വെള്ളം തീർന്നു് വനാന്തരത്തിൽ അലഞ്ഞുതിരിയുമ്പോൾ ദൈവം അവൾക്ക് വെള്ളമുള്ള ഒരു കിണർ കാണിച്ചുകൊടുത്തു. അവിടുത്തെ മുൻകരുതൽ അവരുടെ ആവശ്യം അറിഞ്ഞു് അവരുടെ കാലടികളെ ലക്ഷ്യത്തിലേയ്ക്കു നയിച്ചു. തൽഫലമായി വെള്ളത്തിനാവശ്യമുണ്ടായപ്പോൾ ധാരാളം വെള്ളമുള്ള ഇടത്തു് അവർ എത്തിച്ചേർന്നു കഴിഞ്ഞിരുന്നു. നാളത്തെ ദിവസം നിനച്ചിരിയാത്ത പ്രകാരത്തിൽ അവനെ സമീപിക്കുക സാധ്യമല്ല. അവൻ നിങ്ങളുടെ ആവശ്യങ്ങൾ ഗ്രഹിച്ചു സർവ്വവും കരുതിയിട്ടുണ്ട്. ആവശ്യം വരുമ്പോൾ അവൻ ചെയ്യേണ്ടതു് കവർ നീക്കി "എടുത്തു ഭക്ഷിപ്പിൻ" എന്നു പറയുക മാത്രമായിരിക്കും. യാതൊരു പ്രതിസന്ധിഘട്ടത്തിലും ദൈവം പോരാത്തവനായി ദാവീദിനു് അനുഭവപ്പെട്ടില്ല. അതുകൊണ്ടാണ് അനുഭവസമ്പന്നമായ ഹൃദയത്തിൽനിന്നു് "നീ ഒരുക്കുന്നു" എന്നു് എഴുതുവാൻ അവനു് കഴിഞ്ഞതു്.

ദാവീദ് എത്രയോ പ്രാവശ്യം മരണകവാടത്തിൽ എത്തിയിട്ടുണ്ട്. ഒരവസരത്തിൽ അവൻ ഒളിച്ചിരുന്ന ഗുഹയിൽ ശൗൽ പ്രവേശിക്കുക പോലും ചെയ്തു. മററു പല അവസരങ്ങളിൽ ഒരു കുന്നല്ലെങ്കിൽ മറെറാന്നിനെ മറഞ്ഞു് ശൗലിൽനിന്നു് രക്ഷപ്പെട്ടു. ദൈവം അവനെ ശാരീരികമായ അപകടത്തിൽനിന്നും അതിലുമുപരിയായി ആത്മിക ഏകാന്തതയിൽനിന്നും കാത്തുസൂക്ഷിച്ചു. ദൈവം നമ്മെ കാത്തുസൂക്ഷിപ്പാൻ കഴിവുള്ളവനാണെന്നും അതു് ചെയ്തുകൊള്ളുമെന്നും നമുക്കു വിശ്വസിക്കാം ദൈവം നിസ്സഹായനാകുമാറു് ആശയില്ലാത്ത ഒരു സാഹചര്യത്തിൽ നിങ്ങൾ എത്തിച്ചേരുകയോ,പ്രാരാബ്ധങ്ങൾ, ഭയം, ശത്രു എന്നിവയാൽ വലയിതനാകുകയോ ചെയ്യുക സാധ്യമല്ല. നിങ്ങളുടെ പാപവും ഭയവും നിങ്ങളെ തുറിച്ചുനോക്കുന്നുണ്ടോ? ഭാരങ്ങളും ആശങ്കകളും നിങ്ങളെ വലയംചെയ്യുന്നുണ്ടോ? ദുഃഖം നിങ്ങളെ മരവിപ്പിച്ചു കളഞ്ഞിട്ടുണ്ടോ? വഹിക്കുവാൻ വയ്യാത്തപ്രകാരം ജീവിതം ക്ലേശകാരണമാണോ? നിങ്ങളുടെ ആത്മാവു് കണ്ണു

നീർ പ്രവാഹത്തിൽ കുളിച്ചിരിക്കുകയാണോ? ഭ്രാന്തനാക്കാതെ ജീവിക്കുക സാധ്യമല്ലെന്നു് നിങ്ങൾ ഭയപ്പെടുന്നുണ്ടോ? "എൻെറ ശത്രുക്കളുടെ മുമ്പാകെ അവൻ എനിക്കുമേശ ഒരുക്കുന്നു." എന്നേ എനിക്കു് പറവാൻ കഴിയുന്നുള്ളു. നിങ്ങളുടെ പാപങ്ങളെ പരിഹരിക്കുവാൻ പര്യാപ്തമാണു് യേശുവിൻെറ മുറിവുകൾ; യേശുവിൻെറ ഹൃദയവും സ്നേഹവും നിങ്ങളുടെ വേദനകളേയും. നിങ്ങൾ ദുഷ്ടനായ ശത്രുവിൻെറ മുഖത്തു് നോക്കിയാലും; ഭയാനകമായ അവൻെറ ദൃഷ്ടികളിൽ സൂക്ഷിക്കുക; അവയിലെ വിദ്വേഷവഹ്നി മനസ്സിലാക്കുക; നിങ്ങളുടെ ആതിഥേയനെ——നിങ്ങളുടെ ആത്മാവിൻെറ ഇടയനും ദൈവപുത്രനുമായ യേശു അവനല്ലോ—നോക്കുക, സ്നേഹത്തോടും വിശ്വാസത്തോടും ദീർഘമായും നോക്കുക. അവൻെറ പുഞ്ചിരിയും പരിപാലനവും സർവ്വത്തിനും മതിയാകുന്നതത്രേ.

### ഒരു മേശ

അതു നമ്മുടെ ദൈനംദിനാഹാരത്തെക്കുറിച്ചു കുറിക്കുന്നു; അതു് അവനിൽ നിന്നാണല്ലോ ലഭിക്കുന്നതു്. അവൻ വഴിയോ സൂര്യപ്രകാശമോ വൃക്ഷലതാദികളുടെ ജീവനോ തടയുന്നപക്ഷം നാം നാശമടയും,സംശയമില്ല. അവിടുത്തെ കുരുവികളുടെ പ്രതിദിനാഹാരത്തിൻെറ ബില്ലുപോലും ഒരു ലോകസാമ്രാട്ടിൻെറ കഴിവിൽ അപ്പുറമാണല്ലോ.

എന്നാൽ മേശ മററു പല അനുഗ്രഹങ്ങൾക്കുടെ ഉൾപ്പെടുന്നതാണു്. കുടുംബസ്നേഹത്തിൻെറയും സ്നേഹിതരുടെസൗഹൃദത്തിൻെറയും അഭാവത്തിൽ ജീവിതം എത്ര വിരസമാകുമായിരുന്നു. യോനാഥാനു ദാവീദിനോടുണ്ടായിരുന്ന സ്നേഹത്തെപ്പററി നിങ്ങൾ എന്താണു് ചിന്തിക്കുന്നതു്. ആ സ്നേഹത്തെ തടയുന്നതിനു ശൗലിനു സാധിച്ചില്ല. ജീവിതവും സേവനവുമാകുന്ന ദീർഘതീർത്ഥയാത്രയിൽ പുരുഷനേയും സ്ത്രീയേയും തമ്മിൽ ബന്ധിക്കുന്ന സ്നേഹത്തെപ്പററി നിങ്ങൾ എന്തു് ചിന്തിക്കുന്നു. ലോകത്തിൽ യാതൊന്നിനും ഭഞ്ജിക്കുവാൻ പാടില്ലാത്തപ്രകാരം ഹൃദയങ്ങൾ തമ്മിൽ വേഴ്ചയിൽ വരാം. അതു് അറിയുന്നവർ അനുഗ്രഹീതർതന്നെ.

ആ മേശ നമ്മുടെ ആത്മീയ പോഷണത്തേയും കുറിക്കുന്നില്ലേ? വിശ്വസിക്കുന്ന ആത്മാക്കൾക്കു് ദൈവവചനമാകുന്ന മേശ എന്നായിരിക്കാം. ഏലിയായിക്കു ദൈവം രണ്ടു പ്രാവശ്യം മേശ ഒരുക്കി. ആ ആഹാരത്തിൻെറ ബലത്തിൽ അവൻെറ ജീവിതത്തിലെ വലിയ പ്രതിസന്ധിഘട്ടത്തിൽ ആറാഴ്ചവട്ടം അവൻ സഞ്ചരിച്ചു. ഒരവസരത്തിൽ ക്ഷീണിതരായ തൻെറ ശിഷ്യവൃന്ദത്തിനുവേണ്ടി യേശു ഒരു മേശയൊരുക്കി, അതു് പത്രോസിനു് ആത്മീയ വിരുന്നായി അനുഭവപ്പെട്ടു. സുവിശേഷകനായ പ്രവാചകൻ പറയുന്നതു് "യഹോവയ്ക്കായികാത്തിരിക്കുന്നവൻശക്തിയെ പുതുക്കും" എന്നാണു്.

ഇവിടെ അല്പസമയംകൂടെ നമുക്കു് വ്യയംചെയ്യാം. ഇവിടെ ഉപദ്രവമൊന്നുമില്ല, ബഹളവുമില്ല: ശത്രു വാതിലിൽ മുട്ടുന്നുണ്ടു്; എങ്കിലും മേശ ഒരുക്കുന്നവൻ വാതിൽ കാക്കുകകൂടെ ചെയ്യുന്നുണ്ടു്. "നീ" എന്നു പറവാനുംമാത്രം അവൻെറ സമീപത്താണോ നിങ്ങൾ. ബഹളത്തിനിടയിൽ അവൻ ഒരുക്കിയ വിരുന്നു മേശയിൽ ശാന്തമായി ഇരുന്നാലും ദാവീദിൻെറ പ്രത്യാശമാത്രമായിരുന്നില്ല ആ വിരുന്നു്. അതു് യഥാർത്ഥമായിരുന്നു; ഇപ്പോഴും യഥാർത്ഥം തന്നെ.

# കർത്താവിൻെറ സഹോദരനായയാക്കോബു്

## [ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

ഇദ്ദേഹം ഊർശ്ലേമിൻെറ ഒന്നാമത്തെ പ്രധാനാചാര്യനും പുണ്യവാനും ശ്ലീഹായും സഹദായും ആയിരുന്നു. ലോകത്തിലുള്ളതിലേക്കും പുരാതനമായ കുർബാനതക്സാ ഇദ്ദേഹം എഴുതിയതാണു്. യേശുമിശിഹായുടെ അമ്മയായ മറിയാമിനു മറിയാം എന്ന പേരുള്ള ഒരു സഹോദരി ഉണ്ടായിരുന്നു. അവളുടെ പുത്രനാണു് യാക്കോബെന്നു സഭാപിതാവായ യുസേബിയസ് പറയുന്നു. യേശു തമ്പുരാൻ ഉയത്തെഴുന്നേററ ശേഷം യാക്കോബിനു പ്രത്യക്ഷനായി. ഉയത്തെഴുന്നേൽപ്പിൻെറ 14-ാം വർഷത്തിൽ യാക്കോബു് ഊർശ്ളേമിലെ ബിഷപ്പായിത്തീർന്നു. പുറജാതികൾ മോശയുടെ ന്യായപ്രമാണം അനുസരിച്ചു് നടക്കണമോ വേണ്ടയോ എന്നു ആലോചന നടത്തിയ ഊർശ്ലേമിലെ മഹാസമ്മേളനത്തിൽ അദ്ധ്യക്ഷം വഹിച്ചതു് ഈ യാക്കോബായിരുന്നു. യേശുവിൻെറ ഭൌമിക കുടുംബത്തിൽനിന്നു ഒന്നാമത്തെ ബിഷപ്പായി വാഴുവാനുള്ള ഭാഗ്യം യാക്കോബിനായിരുന്നു ലഭിച്ചതു്. യാക്കോബു് മോശയുടെ ന്യായപ്രമാണത്തിനു വലിയ സ്ഥാനം കൊടുത്തിരുന്നു. അതിനാൽ ന്യായപ്രമാണചട്ടങ്ങളെ കൃത്യമായി ആചരിച്ചു വന്നു.യാക്കോബു് ഒരു നസ്രായവ്രതക്കാരൻ ആയിരുന്നതിനാൽ വീഞ്ഞു കുടിക്കയോ മാംസം ഭുജിക്കയോ ചെയ്തിരുന്നില്ല. അദ്ദേഹം നല്ല എഴുത്തുകാരൻ ആയിരുന്നുവെന്നു തൻെറ ലേഖനം തന്നെ സാക്ഷ്യപത്രമാണു്. പാപം നിറഞ്ഞ ഈ ലോകത്തിൽ സദാചാര തല്പരന്മാരായി ജീവിക്കണമെന്നും, നാവുകൊണ്ടു കുരള പറയാതെയും, നാവിനു കടിഞ്ഞാണിട്ടു് ധൃതഗതിയായി ഒന്നും സംസാരിക്കാതെ ന്യായമായും ശാന്തമായും കാലം കഴിക്കണമെന്നും താൻ ഉപദേശിച്ചിരുന്നു. യഹൂദന്മാരുടെ നിന്നുകൊണ്ടുള്ള പ്രാത്ഥനയെ താൻ ഇഷ്ടപ്പെട്ടില്ല. എല്ലാപ്പോഴും മുട്ടിന്മേൽ നിന്നു കൊണ്ടായിരുന്നു പ്രാത്ഥിച്ചിരുന്നതു്. അതിനാൽ യാക്കോബിൻെറമുട്ടുകൾ ഒട്ടകത്തിൻെറ മുട്ടുകൾ പോലെ മരവിച്ചതായി പറയപ്പെടുന്നു. തൻെറ ഭക്തി വൈരാഗ്യവും മതതീഷ്ണതയും മുഖാന്തരം ശത്രുക്കൾ കൂടി തന്നെ മാനിച്ചിരുന്നു. ആദ്യക്രിസ്ത്യാനികൾ തന്നെ നീതിമാനായ യാക്കോബ്എന്നു വിളിച്ചിരുന്നു. ന്യായപ്രമാണതല്പരനാണെങ്കിലും യഹൂദമതപാരമ്പര്യത്തെ അനുസരിക്കാഞ്ഞതിനാൽ ശാസ്ത്രിമാരും പ്രീശന്മാരും സാദൂക്യരും തന്നെ വെറുത്തു. പുറജാതികളെ ക്രിസ്തുസഭയിൽ സ്വീകരിക്കുന്ന മഹത്തായ കൃത്യനിർവ്വഹണവും തൻെറ ജീവിത പരിപാടിയിൽപെട്ടിരുന്നു. വിശുദ്ധ പൌലോസിൻെറ 3-ാം മിഷനറി യാത്ര കഴിഞ്ഞു് ഊർശ്ലേമിൽ തിരിച്ചുവന്നപ്പോൾ സുവിശേഷവേലയുടെ റിപ്പോർട്ടു കേൾക്കുന്നതിനു് താൻ വളരെ ഉത്സാഹം കാണിച്ചു.

യാക്കോബു് വെൺമാടത്തിൽ കയറി മുട്ടിന്മേൽ നിന്നു പ്രാത്ഥിക്കുകയും ഇപ്രകാരം അട്ടഹസിച്ചു പറകയും ചെയ്തു: "മനുഷ്യപുത്രനായ യേശു ഇപ്പോൾ സ്വർഗ്ഗത്തിൽ മഹാ

# തടാകമാശ്രമത്തിൻെറ സേവനത്തിൽ അഭിനന്ദനം

## കേരളത്തിനു വെളിയിലുള്ള ഇടവകപ്രതിനിധി യോഗ തീരുമാനങ്ങൾ

കേരളത്തിനു വെളിയിലുള്ള ഓത്തഡോക്സ് ഇടവകകളിലെ വൈദികരുടെ വാർഷികധ്യാനയോഗവും തുടന്നു നടക്കാറുള്ള ഇടവകപ്രതിനിധിസമ്മേളനവും കോയമ്പത്തൂർ ഓത്തഡോക്സ് ദേവാലയത്തിൽവച്ചു ഇടവക മെത്രാപ്പോലീത്താ മാർ തേവോദോസ്യോസു തിരുമേനിയുടെ നേതൃത്വത്തിൽ മേ. 14 മുതൽ 17 വരെ നടന്നിരിക്കുന്നു.

ഇടവകപ്രതിനിധികളുടെ സമ്മേളനത്തിൽ വൈദികക്കു പുറമേ ഡോക്ടർ കെ. സി. ചാക്കോ ബാംഗളൂർ, മെ. കെ. ററി. മാത്യൂ കോയമ്പത്തൂർ, കെ. സി. ഇട്ടിഐപ്പ് മദ്രാസ്, ഈ. ജോൺ കുരുവിള കുന്നൂർ ആദിയായവരും സംബന്ധിച്ചിരുന്നു.

സമ്മേളനത്തിൽ ചെയ്ത പ്രധാന തീരുമാനങ്ങൾ താഴെ ചേക്കുന്നു.

ഇടവക മെത്രാപ്പോലീത്താ തിരുമേനിയെ സഹായിക്കുന്നതിനു സെക്രട്ടറിയായി വെല്ലൂർഇടവക വികാരിയായ ഫാദർ സി. ഈ. ജോജ്ജിനെ തിരുമേനി നിർദ്ദേശിച്ചതിനെ സമ്മേളനം സ്വാഗതം ചെയ്തു. സെക്രട്ടറിയുടെ ആഫീസ്, വിദേശഇടവകകളിൽ സേവനമനുഷ്ഠിക്കുന്നതിനായി അഭ്യസനം നടത്തിക്കൊണ്ടിരിക്കുന്ന വൈദികവിദ്യാർത്ഥികളുടെ സംരക്ഷണം, സ്വയം പര്യാപ്തമല്ലാത്ത വെല്ലൂർ ഇടവകയ്ക്കാവശ്യമായ സഹായം എന്നിത്യാദി ആവശ്യങ്ങൾക്കു വേണ്ട പണം വിദേശഇടവകകളിൽ നിന്നുതന്നെ സ്വരൂപിക്കുന്നതിനു പ്രായോഗികമായ ചില മാർഗ്ഗങ്ങൾ നിർദ്ദേശിക്കപ്പെട്ടതു സമ്മേളനം അംഗീകരിച്ചു.

ഏകദേശം ഇരുപത്തഞ്ചു വർഷകാലമായി കോയമ്പത്തൂർ തടാകം കേന്ദ്രമായി പ്രവത്തനം നടത്തിവരുന്ന ക്രിസ്തുശിഷ്യാശ്രമം ചെയ്തുവരുന്ന സേവനങ്ങളെ സമ്മേളനം സ്വാഗതം ചെയ്യുകയും അഭിനന്ദിക്കുകയും അതിനൊരു ലക്ഷ്യമായി എല്ലാ വിദേശഇടവകകളിൽ നിന്നും ഒരു ഞായറാഴ്ചത്തെ കാണിക്ക ശേഖരം എടുത്തു ആശ്രമത്തിനു അയച്ചുകൊടുക്കണമെന്നു തീരുമാനിക്കുകയും ചെയ്തു.

ഉത്തരേന്ത്യയിലുള്ള ചില നഗരങ്ങളിൽ അധിവസിക്കുന്ന സഭാംഗങ്ങളുടെ ആത്മികാവശ്യങ്ങൾ നിർവഹിച്ചുകൊടുക്കുന്നതിനു ആ സ്ഥലങ്ങളിൽ ഉപരിവിദ്യാഭ്യാസം നടത്തുന്നതിനു കാംക്ഷിക്കുന്ന വൈദികരുണ്ടെങ്കിൽ അവരെ കണ്ടു പിടിച്ചു അതാതു സ്ഥലങ്ങളിലേക്കു നിയോഗിക്കണമെന്നും തീരുമാനിച്ചു.

ഇടവകമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വന്ദ്യദിവ്യശ്രീ ററി. എസ്സ്. ഏബ്രഹാം കോർ എപ്പിസ്കോപ്പായെ മലയായിലേക്കും, ദിവ്യശ്രീ കൊററാത്തുവിള തോമസ് കത്തനാരെ ബോംബെ ഇടവകയിലേക്കും ദിവ്യശ്രീ കെ. കെ. മാത്യൂസ് കത്തനാരെ കൽക്കട്ടായിലേക്കും കൽക്കട്ടായിൽനിന്നും റവ. ഫാദർ സി. വി. ജോണിനെ പൂനായിലേക്കും പൂനായിൽനിന്നും റവ. ഫാദർ സി. വി. ഏബ്രഹാമിനെ കോയമ്പത്തൂക്കും കോയമ്പത്തൂർനിന്നും റവ. ഫാദർ സൈമൺ മാത്യൂസിനെ കുന്നൂക്കും സ്ഥലം മാററി നിയമിക്കുന്നതാണെന്നറിയുന്നു.

---

വല്ലഭത്വത്തോടെ ദൈവത്തിൻെറ വലത്തുഭാഗത്തിരിക്കുന്നു. മേഘാരൂഢനായി അടുത്തുതന്നെ തിരിച്ചുവരുവാൻ പോകുന്നു.'' ശത്രുക്കൾ യാക്കോബിനെ പിടിച്ചു 62 അടി ഉയരമുള്ള ദേവാലയ ഗോപുരത്തിൽ നിന്നു താഴോട്ടു തുക്കിയെറിഞ്ഞു. എല്ലുകളെല്ലാം ഉടഞ്ഞിരുന്നു. ആളുകൾ വലിയ കല്ലുകളെടുത്തു എറിയുവാൻ ആരംഭിച്ചു. കല്ലുകൾ വന്നു വീഴുന്നതിനിടയിൽ ''പിതാവും ദൈവവുമായുള്ളോവേ, ഇവർ ചെയ്യുന്നതു ഇന്നതെന്നു അറിയായ്കയാൽ ഇവരോടു ക്ഷമിക്കേണമേ എന്നു വിനീതമായി അപേക്ഷിക്കുന്നു'' എന്നുള്ള പ്രാത്ഥന കഴിച്ചു. ജനങ്ങൾ തങ്ങളുടെ ക്രൂരകൃത്യങ്ങൾ മുഴുവനായി കാണിച്ചു വിഷപ്പട്ടിയെ തല്ലിക്കൊല്ലുന്നതുപോലെ തലയ്ക്കു അടിച്ചു തലച്ചോറു പുറത്താക്കി പരിശുദ്ധനെ കൊന്നു. തൻെറ ചുററും നോക്കിനിന്നവരുടെ ശരീരത്തിന്മേൽ തലച്ചോറു തെറിച്ചു വീണെന്നു ചില രേഖകൾ വിവരിക്കുന്നു. യേശുതമ്പുരാൻെറ കുടുംബത്തിൽനിന്നു രക്തസാക്ഷിയായി മരിച്ചു ഒന്നാമത്തെ അംഗമായ യാക്കോബിൻെറ ശവശരീരം അടക്കം ചെയ്തുവോ, അതല്ല ഹിന്നോം താഴ്വരയിൽ നായ്ക്കൾക്കും മലങ്കാക്കകൾക്കും ബലിച്ചെറിയപ്പെട്ടുവോ എന്നൊന്നും തീർത്തു പറവാൻ പാടില്ല. ഏതായാലും യാക്കോബു രക്തസാക്ഷിയായി ദൈവസന്നിധിയിൽ ചെന്നെത്തി. തൻെറ പ്രാത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

**Thought for the week.**

Let the weakest, let the humblest remember, that in his daily course he can, if he will, shed around him almost a heaven. Kindly words, sympathising attentions, watchfulness against wounding men's sensitiveness, —these cost very little, but they are priceless in their value. From hour to hour, from moment to moment we are supported, blest by small kindnesses.

F. W. Robertson

പ്രതിവാരപ്രഭാഷണം (The Sermon for the week

# കുട്ടികൾക്കു പ്രഥമസ്ഥാനം കൊടുക്കുക

(എം. തൊമ്മൻ ബി. എ.)

"ശിശുക്കളെ എൻെറ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടുക്കരുതു്; ദൈവരാജ്യം ഇങ്ങനെയുള്ളവരുടേതല്ലോ".

(മക്കോസ് 10: 14)

"അവൻ തൊടേണ്ടതിനു ചിലർ ശിശുക്കളെ അവൻെറ അടുക്കൽ കൊണ്ടുവന്നു. ശിഷ്യന്മാർ അവരെ ശാസിച്ചു. അതു കണ്ടു മുഷിഞ്ഞു്" യേശു പറഞ്ഞ വാക്കുകളാണല്ലോ മേൽ ഉദ്ധരിച്ചിട്ടുള്ളതു്. നമ്മുടെ കർത്താവു് കുട്ടികളുടേയും സ്നേഹിതനായിരുന്നു. കുട്ടികൾക്കു് അദ്ദേഹത്തോടു് എന്തെന്നില്ലാത്ത ഒരാകർഷണം തോന്നിയിരുന്നു. അവരോടു സംസാരിക്കുവാനും അവരെ സന്തോഷിപ്പിക്കുവാനും യേശു ഇഷ്ടപ്പെട്ടു. കുട്ടികൾ അർഹിക്കുന്ന സ്ഥാനം അവക്കു കൊടുക്കാതിരിക്കുന്നതോ, അവക്കു് ഇടർച്ച വരുത്തുന്ന എന്തെങ്കിലും ചെയ്യുന്നതോ യേശുവിനു കോപവും കുണ്ഠിതവും ഉളവാക്കിയിരുന്നു. തന്നെ കാണുവാൻ വന്ന ശിശുക്കളെ തടഞ്ഞതിനു് യേശു ശിഷ്യന്മാരെ ശാസിച്ചു. യേശുവിൻെറയും ശിഷ്യന്മാരുടേയും മനോഭാവത്തിൻെറ വ്യത്യാസം നോക്കുക. ദൈവരാജ്യത്തിൻെറ സുവിശേഷം പ്രസംഗിക്കുക, രോഗികളെ സൗഖ്യമാക്കുക മുതലായ ഗൗരവമേറിയ കാര്യങ്ങളിൽ വ്യാപൃതനായിരുന്ന ഗുരുവിൻെറ സമയവും ശ്രദ്ധയും കുട്ടികൾക്കായി വിനിയോഗിക്കുന്നതു് വെറും ഒരു നഷ്ടമായിട്ടോ ഉപദ്രവമായിട്ടോ ശിഷ്യന്മാർ പരിഗണിച്ചു. അതു മിക്ക ആളുകളുടെയും സാധാരണ മനോഭാവമാണു്. ആ തെററായ മനോഭാവത്തെ തിരുത്തുകയാണു് നമ്മുടെ കർത്താവു് ചെയ്തതു്. "ശിശുക്കളെ എൻെറ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടുക്കരുതു്; ദൈവരാജ്യം ഇങ്ങനെയുള്ളവരുടേതല്ലോ," എന്നുള്ള കർത്താവിൻെറ വചനങ്ങൾ ശിശുക്കൾക്കു് ദൈവരാജ്യത്തിലുള്ള സർവ്വപ്രധാനമായ സ്ഥാനം പ്രസ്പഷ്ടമാക്കുന്നുണ്ടു്. നമ്മുടെ ആലോചനകളിലും പ്രവർത്തനങ്ങളിലും ശിശുക്കൾക്കു് പ്രഥമസ്ഥാനം കൊടുക്കുമ്പോൾ മാത്രമേ ഈ ലോകത്തിൽ സമാധാനവും സൗഭാഗ്യവും സ്ഥാപിക്കപ്പെടുകയുള്ളു. കുട്ടികൾക്കു് സന്തോഷമായും സുഖമായും ജീവിച്ചു വളരാവുന്ന ഒരു വ്യവസ്ഥിതി ലോകത്തിലുണ്ടായാൽ അതു പ്രായപൂർത്തിയായവക്കും ജീവിക്കാവുന്ന ഒരു ലോകമായിരിക്കും എന്നുള്ളതിനു സംശയമില്ല. കുട്ടികളുടെ അഭ്യുദയത്തിനു രാഷ്ട്രീയവും സാമ്പത്തികവുമായ കാര്യങ്ങളിൽ മുൻഗണന നൽകുന്ന പക്ഷം മറെറല്ലാവരുടെയും അഭ്യുദയം അതോടൊപ്പം സുരക്ഷിതമാക്കപ്പെടും. ഓരോ കുട്ടിക്കും ആവശ്യമായ ആഹാരവും സംരക്ഷണവും സ്നേഹപൂർവമായ ശിക്ഷണവും മാനസികവും ആത്മീകവുമായ വളർച്ചക്കുള്ള സൗകര്യങ്ങളും ലഭിക്കുന്ന ഒരു ലോകം "ഭൂമിയിൽസമാധാനം, മനുഷ്യരുടെ ഇടയിൽ സംപ്രീതി" എന്ന ആദർശത്തെ സാക്ഷാൽക്കരിക്കുന്ന ലോകമായിരിക്കും. വളരെ ആപൽക്കരമായ ഒരു ലോകത്തിലാണു് ഇന്നു നാം ജീവിക്കുന്നതു്. ഭാവിയിൽ എന്തു സംഭവിക്കും എന്നുള്ള ആശങ്കയോടു കൂടിയല്ലാതെ എന്തെങ്കിലും ഒരു കുട്ടിയുടെ മുഖത്തു് നോക്കുക സാദ്ധ്യമല്ല. എന്നാൽ അതേ സമയംതന്നെ സമാധാനപരവും ശ്രേയസ്കരവുമായ ഒരു ഭാവിയുണ്ടാകണമെന്നുള്ള പ്രാത്ഥനയും പ്രത്യാശയും നമ്മുടെ മനസ്സിൽ ഉയരാതിരിക്കയില്ല. ആ പ്രാത്ഥനയും പ്രത്യാശയും സഫലമാക്കുവാൻ നാം എന്താണു് ചെയ്യേണ്ടതു്?

കുട്ടികൾ നിസ്സഹായരാണു്. പ്രായം ചെന്നവരുടെ സഹായമില്ലാതെ അവക്കു് വളരുവാനും വികസിക്കുവാനും സാധിക്കയില്ല. അവരുടെ നിസ്സഹായാവസ്ഥയിൽ നമുക്കു ചെയ്യാവുന്നതും നാം ചെയ്യേണ്ടതുമായ ഒന്നു രണ്ടു കാര്യങ്ങളെങ്കിലുമുണ്ടു്. നീക്കാവുന്ന പ്രതിബന്ധങ്ങൾ ഒന്നുംതന്നെ ഒരു കുട്ടിക്കു് മാർഗ്ഗതടസ്സമായി നിൽക്കുവാൻ നാം അനുവദിക്കരുതു്. കുട്ടികൾക്കു് ഏററവും വലിയ മാർഗ്ഗതടസ്സമായിത്തീരുന്ന കാര്യം പ്രായം ചെന്നവരുടെ ദൃഷ്ടാന്തദൃഷ്യമാണു്. അവർ എങ്ങനെയുള്ള സ്വഭാവത്തോടുകൂടി വളർന്നു വരുവാൻ നാം ആഗ്രഹിക്കുന്നുവോ ആ സ്വഭാവത്തിനു മാതൃകയായിരിക്കണം മാതാപിതാക്കന്മാരുടെയും കുടുംബത്തിലെ മററുള്ള അംഗങ്ങളുടെയും ജീവിതം.

ക്രിസ്തീയവിശ്വാസമാണു് ക്രിസ്ത്യാനിയുടെ ജീവിതത്തിൻെറ അടിസ്ഥാനം. അവൻ ശിശുവായിരിക്കുന്ന കാലം മുതൽ ആ അടിസ്ഥാനത്തിൽ വളർന്നുവരേണ്ടതാവശ്യമാണു്. അതിനായിട്ടാണു് സഭയിൽ കർത്താവു് മാമ്മോദീസാ ഏർപ്പെടുത്തിയതു്. "ശിശുക്കളെ എൻെറ അടുക്കൽ വരുവാൻ വിടുവിൻ" എന്ന കല്പനയെ അനുസരിക്കുന്നതിൻെറ ആദ്യത്തെ പടിയാണു് മാമ്മോദീസാ.

സഭയുടെ അന്തരീക്ഷത്തിലേയ്ക്കും സഭയുടെ ജീവനായക്രിസ്തുവിലേയ്ക്കും ശിശുവിനെ സ്വീകരിക്കുന്ന ഈ കൂദാശ എത്രമാത്രം അത്ഥവത്തായിട്ടുള്ള ഒന്നാണു്. ഒരു ശിശുവിനെ ക്രിസ്തീയമായ അന്തരീക്ഷത്തിലും ആത്മാവിലും വളത്തിക്കൊണ്ടുവരുവാൻ അതിൻെറ മാതാപിതാക്കന്മാർ ചെയ്യുന്ന തീരുമാനത്തിൻെറയും സ്വയപ്രതിഷ്ഠയുടെയും ഒരു പ്രത്യക്ഷലക്ഷ്യവും കൂടെയാണു് മാമ്മോദീസാ. ഒരു ശിശുവിനു സ്വയം ദൈവത്തിനു പ്രതിഷ്ഠിക്കുവാൻ കഴിയാത്ത സമയത്തു് അതിൻെറ മാതാപിതാക്കന്മാർ അതിനെ ദൈവത്തിനു പ്രതിഷ്ഠിക്കുന്നു. കൂ

# വേദവായനക്കുറിപ്പുകൾ

തിങ്കൾ ഇയ്യോബു് 14:1—22.

വളരെ മനോഹരമായ ഒരു വേദഭാഗമാണിതു്; എങ്കിലും വളരെ വിഷാദാത്മകവുമാണ്. മരണാനന്തര ജീവിതത്തേക്കുറിച്ചു് ക്രിസ്ത്യാനികൾക്കുള്ള ഉറപ്പു് അന്നത്തെ മനുഷ്യർക്കുണ്ടായിരുന്നില്ല. അതുമൂലം മനുഷ്യൻെറ മനസ്സിൽ സ്വാഭാവികമായിട്ടുണ്ടായ ആശങ്കയാണ് ഇയ്യോബിൻെറ വാക്കുകളിൽ പ്രതിബിംബിച്ചു കാണുന്നതു്. "മനുഷ്യൻ മരിച്ചാൽ വീണ്ടും ജീവിക്കുമോ" എന്നുള്ളതാണ് പ്രശ്നം. മരണശേഷവും ദൈവത്തോടുകൂടി ജീവിക്കുവാനുള്ള ഒരാഗ്രഹം ഇയ്യോബു വെളിപ്പെടുത്തുന്നു. ദൈവത്തിൻെറ കോപം കഴിവോളം തന്നെ പാതാളത്തിൽ മറച്ചു വെയ്ക്കണമെന്നും, അതിനുശേഷം ദൈവത്തോടുകൂടെ സമാധാനപരമായ ഒരു ജീവിതത്തിലേയ്ക്കു തന്നെ പ്രവേശിക്കണമെന്നുമാണ് ഇയ്യോബിൻെറ അപേക്ഷ. വീണ്ടും ഇയ്യോബു നിരാശയിൽ ആണ്ടുപോകുന്നു. മരണശേഷം മനുഷ്യൻ ഇല്ലായ്മയിലേയ്ക്കു നിപതിക്കുമെന്നു് ഇയ്യോബു ഭയപ്പെടുന്നു. ഒരു ക്രിസ്ത്യാനിക്കുള്ള ഉറപ്പും ധൈര്യവും എത്ര വ്യത്യസ്തമാണ്.

ചൊവ്വാ ഇയ്യോബു് 15: 1—16

എലീഫസ് വീണ്ടും മറുപടി പറയുന്നു. ഇപ്പോൾ മുമ്പിലത്തേതിലും കർക്കശമായിട്ടാണ് എലീഫസ് ഇയ്യോബിനോടു സംസാരിക്കുന്നതു്. ഇയ്യോബു് അനുതപിക്കാൻ തയ്യാറല്ലാത്തതുകൊണ്ടു് അനുതപിക്കാത്ത പാപിയുടെ നാശത്തേക്കുറിച്ചു എലീഫസ് ആവർത്തിച്ചു പറയുന്നു. ഇയ്യോബിൻെറ വാക്കുകളിൽ ദൈവത്തോടുള്ള ഭയഭക്തിയുടെ അഭാവത്തെ എലീഫസ് ചൂണ്ടിക്കാണിക്കുന്നു. ഇയ്യോബിൻെറ ജ്ഞാനം ദൈവത്തിൻേറതിനോടു സമമാണോ എന്നു് എലീഫസ് ചോദിക്കുന്നു. ഏററവും വലിയ ജ്ഞാനികളുടെ വിജ്ഞാനത്തെപ്പോലും ഇയ്യോബു പുച്ഛിക്കുന്നതായി തോന്നുന്നു—ഇയ്യോബു ശരിയായി ഗ്രഹിച്ചിരുന്നെങ്കിൽ, അവൻെറ കഷ്ടതയെല്ലാം പാപബോധവും അനുതാപവും ഉളവാക്കുവാൻ ദൈവം പ്രയോഗിച്ച മാർഗ്ഗങ്ങളാണെന്നു് അവൻ അറിയുമായിരുന്നു. മനുഷ്യൻ ദൈവസന്നിധിയിൽ അശുദ്ധനാണെന്നു സമ്മതിക്കാതെ ഇയ്യോബു ദൈവത്തെ എതിർക്കുകയാണ് ചെയ്യുന്നതു്. നമ്മുടെ കഷ്ടതകളെ അനുതാപത്തിനുള്ള അവസരങ്ങളായി നാം സ്വീകരിക്കുന്നുണ്ടോ?

ബുധൻ ഇയ്യോബു് 16: 1–19

ആദ്യമായി ഇയ്യോബു സ്നേഹിതന്മാരെ പഴിക്കുന്നു. അവൻെറ കഷ്ടതയിൽ അവർ സഹായിച്ചില്ല; അവർ "വ്യസനിപ്പിക്കുന്ന ആശ്വാസകന്മാർ" ആയിരുന്നു. ദുഃഖത്തിൽ ഇരിക്കുന്നവർക്കു നമ്മുടെ സാന്ത്വനവാക്കുകൾ കൂടുതൽ വ്യസനമാണോ ഉളവാക്കുന്നതു്? 12 മുതൽ 17 വരെയുള്ള വാക്യങ്ങളിൽ ദൈവത്തിൻെറ കഠിനമായ പെരുമാററത്തെ ഇയ്യോബു് വിവരിക്കുന്നു. ദൈവത്തെ കഠിനഹൃദയനും ക്രൂരനുമായിട്ടാണ് ഇയ്യോബു് കാണുന്നതു്. ഒരു വന്യമൃഗത്തെപ്പോലെ ദൈവം അവനെ കടിച്ചുകീറുന്നതായി ഇയ്യോബു വിചാരിക്കുന്നു. താൻ നിഷ്ക്കളങ്കനാണെന്നും ഈ വിധത്തിലുള്ള പെരുമാററം താൻ അർഹിക്കുന്നില്ലെന്നും ഇയ്യോബു വീണ്ടും ഊന്നിപ്പറയുന്നു. (17)18—ാം വാക്യത്തിൽ ഇയ്യോബിൻെറ ദയനീയമായ കരച്ചിലും അപേക്ഷയും കാണാം. നീതിക്കായുള്ള അവൻെറ പ്രാർത്ഥന ദൈവസന്നിധിയിൽ എത്തണമെന്നു് ഇയ്യോബു് ആഗ്രഹിക്കുന്നു. "ഇപ്പോഴും എൻെറ സാക്ഷി സ്വർഗ്ഗത്തിലും എൻെറ ജാമ്യക്കാരൻ ഉയരത്തിലും ഇരിക്കുന്നു" എന്നുള്ള ഉറപ്പു് അവസാനമായി ഇയ്യോബിനു ലഭിക്കുന്നു.

വ്യാഴം ഇയ്യോബു് 19: 21–27

മുമ്പിലത്തെ അദ്ധ്യായത്തിൽ ബിൽദാദ്, ദുഷ്ടനെ ദൈവം ശിക്ഷിക്കുന്നു എന്നുള്ള വാദമുഖത്തെ ആവർത്തിക്കുന്നു. ഈ അദ്ധ്യായത്തിൻെറ ആദ്യഭാഗത്തു് ഇയ്യോബു തൻെറ സ്നേഹിതന്മാരെ വീണ്ടും പഴിക്കുന്നു. 21—ാം വാക്യത്തിൽ അവൻ സ്നേഹിതന്മാരോടു കരുണ യാചിക്കുന്നു. ഇപ്പോഴത്തെ കഷ്ടതയിൽ നിന്നും നിരാശയിൽനിന്നും ഇയ്യോബു ഭാവിയിലേയ്ക്കു നോക്കുന്നു; ആശാകിരണങ്ങൾ ഉദിച്ചുയരുന്നതായി അവനു തോന്നുന്നു. "ഞാൻ ദേഹരഹിതനായി ദൈവത്തെ കാണും" (26) എന്നുള്ള വിശ്വാസത്തിലേയ്ക്കു് ഇയ്യോബിൻെറ മനസ്സു

---

ദാശാപരമായി ആരംഭിച്ച ഈ പ്രതിഷ്ഠയെ ശിശു തനിക്കു പ്രായപൂർത്തി വരുമ്പോൾ സ്വായത്തമാക്കുന്നു. ഒരു ശിശു സ്വകുടുംബത്തിൻെറ അംഗമായിത്തീരുവാൻ പ്രായപൂർത്തി വരുന്നതുവരെ കാത്തിരിക്കുന്നില്ല. അതുപോലെതന്നെ ക്രിസ്തുവിൻെറ ശരീരമാകുന്ന സഭയുടെ അംഗത്വം ലഭിക്കുന്നതിനും ശിശു പ്രായപൂർത്തി വരുന്നതുവരെ കാത്തിരിക്കേണ്ടതില്ല.

കുടുംബവും സഭയുമാകുന്ന തൊട്ടിലിലാണ് ശിശു വളരുന്നതു്. ഇവ രണ്ടും കുട്ടികളുടെ ക്രിസ്തീയമായ വളർച്ചയ്ക്കു സഹായിക്കുന്നവയായിരിക്കണം. ക്രമമായ ആരാധനയും പ്രാർത്ഥനയും ഇവ രണ്ടിൻെറയും ജീവശ്വാസമാണ്. കുടുംബപ്രാർത്ഥനയില്ലാത്ത ഭവനങ്ങൾ മറെറന്തെല്ലാമുണ്ടായാലും കുട്ടികളുടെ ശരിയായ വളർച്ചയ്ക്കു സഹായിക്കയില്ല. അതുപോലെതന്നെ പതിവായി പള്ളിയിലെ പരസ്യാരാധനയിൽ കുടുംബമായി സംബന്ധിക്കുക എന്നുള്ളതും കുട്ടികളുടെ ശരിയായ വളർച്ചയ്ക്കു് ഒഴിച്ചുകൂടാത്ത മറെറാരു ഘടകമാണ്. ഈ കാര്യങ്ങളിൽ മാതാപിതാക്കന്മാർക്കുള്ള ഐക്യവും ശുഷ്ക്കാന്തിയും കുട്ടികളുടെ ജീവിതത്തിൽ ശക്തിയായ പ്രേരണ ചെലുത്തുമെന്നുള്ളതിനു സംശയമില്ല. മുൻതലമുറകളിൽ മതാനുഷ്ഠാനങ്ങൾ ക്രിസ്ത്യാനികളുടെ ദൈനംദിനജീവിതത്തിലെ ഒരു പ്രധാന ഘടകമായിരുന്നു. എന്നാൽ ഇപ്പോൾ അങ്ങിനെയല്ല. മതബോധം കുറഞ്ഞതോടെ മതാനുഷ്ഠാനങ്ങളും ത്യാജ്യകോടിയിൽ തള്ളപ്പെട്ടിരിക്കയാണ്. അങ്ങനെയുള്ള അന്തരീക്ഷത്തിൽ വളർന്നുവരുന്ന കുട്ടികൾ കേവലം ഭൗതികവാദികളും നിരീശ്വരന്മാരുമായിത്തീരുന്നതിൽ അത്ഭുതപ്പെടേണ്ടതില്ല. അടുത്ത തലമുറയുടെ മതബോധത്തിനും ദൈവവിശ്വാസത്തിനും ഉത്തരവാദികൾ ഈ തലമുറക്കാരായ നാം ഓരോരുത്തരുമാണ്. നമ്മുടെ കുട്ടികളെപ്രതി നാം നമ്മെത്തന്നെ വിശുദ്ധീകരിക്കേണ്ടിയിരിക്കുന്നു. കുട്ടികൾക്കു മാതൃകാപരമായ ഒരു ലോകം കെട്ടിപ്പടുക്കുവാൻ ഭവനത്തിലും സഭയിലും രാഷ്ട്രത്തിലും മുൻകൈ എടുത്തു പ്രവർത്തിക്കുവാൻ കർത്താവു നമ്മെ ആഹ്വാനം ചെയ്യുന്നു.

ക്ഷതിച്ചു ചാട്ടുന്നു. ദൈവത്തെ രക്ഷകനായി കാണുന്ന ഒരനുഭവം ഇയ്യോബിനുണ്ടാകുന്നു. അവൻെറ ശരീരം നശിച്ചുപോയാലും ദൈവത്തിൻെറ ഒരു ദർശനം അവനു ലഭിക്കുമെന്നും ദൈവം അവൻെറ ഭാഗത്തു നില കൊള്ളുമെന്നും ഇയ്യോബിനു ബോദ്ധ്യമാകുന്നു. മനുഷ്യാത്മാവും ദൈവവുമായുള്ള നിത്യമായ കൂട്ടായ്മയുടെ അനുഭവത്തിലേയ്ക്കു ഇയ്യോബ് എത്തിനോക്കുന്നു. കഷ്ടാനുഭവമാകുന്ന വിഷമപ്രശ്നത്തിനുള്ള പരിഹാരം കണ്ടെത്താവുന്ന സ്ഥാനം അതു മാത്രമാണ്.

വെള്ളി ഇയ്യോബ് 22:21—30

എലീഫസിൻെറ മൂന്നാമത്തെ പ്രഭാഷണത്തോടുകൂടി ഈ അദ്ധ്യായം ആരംഭിക്കുന്നു. സ്നേഹിതന്മാരുടെ എതിർപ്പു കൂടുതൽ കഠിനമായിത്തീരുന്നതോടെ ഇയ്യോബിൻെറ മനസ്സു ശാന്തമാകുന്നു. വിഷമമേറിയ ഒരു പ്രശ്നത്തിനു പരിഹാരം കണ്ടുപിടിക്കുവാനുള്ള ശ്രമത്തിൽ ഇയ്യോബ് മനുഷ്യരുമായുള്ള വാദപ്രതിവാദത്തിൽ നിന്നു വിരമിച്ചു ദൈവത്തിൽ മാത്രം അഭയം പ്രാപിക്കുവാൻ ഇഷ്ടപ്പെടുന്നു. ഈ അദ്ധ്യായത്തിൻെറ ആദ്യഭാഗത്തു് എലീഫസ്, ഇയ്യോബ് ചെയ്യാത്ത കുററങ്ങളെപ്പോലും അവൻെറ മേൽ ആരോപിക്കുന്നു. എങ്കിലും എലീഫസിൻെറ ഉപദേശം ശ്രദ്ധേയമാണ്: "നീ അവനോടിണങ്ങി സമാധാനമായിരിക്ക." എന്തു തന്നെ സംഭവിച്ചാലും മനുഷ്യൻ ദൈവത്തോടിണങ്ങി സമാധാനമായിരിക്കണമെന്നുള്ളതാണ് ആവശ്യം. മനുഷ്യൻെറ യഥാർത്ഥ നിക്ഷേപം പൊന്നും വെള്ളിയുമല്ല, സർവ്വശക്തനായ ദൈവമാണ്. വ്യക്തികൾക്കായാലും രാഷ്ട്രങ്ങൾക്കായാലും സമാധാനവും ശാന്തിയും കണ്ടെത്തുവാനുള്ള ഏക മാർഗ്ഗം ദൈവത്തെ അന്വേഷിക്കുകയാണ്.

ശനി ഇയ്യോബ് 23:3—16

ഈ അദ്ധ്യായത്തിലും അടുത്ത അദ്ധ്യായത്തിലും ദൈവം തന്നോടും മനുഷ്യരോടു പൊതുവെയും നീതിരഹിതമായി പ്രവർത്തിക്കുന്നതിനേക്കുറിച്ചാണ് ഇയ്യോബ് പ്രതിപാദിക്കുന്നതു്. ദൈവം ഇയ്യോബിൻെറ വാദങ്ങളെ കേട്ടു ന്യായമായി വിധിക്കുന്ന പക്ഷം തൻെറ നിഷ്കളങ്കതയെ തെളിയിക്കുവാൻ തനിക്കു കഴിയുമെന്നാണ് ഇയ്യോബിൻെറ വിശ്വാസം. പരസ്പരവിരുദ്ധങ്ങളായ വികാരങ്ങൾ ഇയ്യോബിനെ അലട്ടുന്നു. ദൈവവുമായി സമാധാനമായിരിക്കുവാൻ ഇയ്യോബ് വാഞ്ഛിക്കുന്നു; തൻെറ പരിശോധനകളിൽ നിന്നെല്ലാം താൻ വിജയിയായി പുറത്തു വരുമെന്നും ഇയ്യോബിനു് ഉറപ്പുണ്ടായിരുന്നു. എങ്കിലും ദൈവം തന്നോടു് ഈ വിധത്തിൽ പെരുമാറുന്നതു് എന്തു കൊണ്ടാണെന്നു് ഇയ്യോബിനു മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. ദൈവത്തെ കണ്ടെത്തുവാൻ അവനു വാഞ്ഛയുണ്ടു്; എന്നാൽ ദൈവം മന:പൂർവ്വം അവനിൽ നിന്നു മറിഞ്ഞിരിക്കുന്നതായി അവനു തോന്നി. കരുതിക്കൂട്ടിക്കൊണ്ടു ദൈവം അവനെ കഷ്ടപ്പെടുത്തുന്നതാണോ എന്നു ഇയ്യോബിനു സംശയം ഉണ്ടായി; അങ്ങിനെയെങ്കിൽ ദൈവത്തിൻെറ മനോഭാവത്തിൽ എന്തെങ്കിലും വ്യത്യാസമുണ്ടാകുമെന്നു് അവൻ പ്രതീക്ഷിച്ചില്ല. ദൈവസന്നിധിയിൽ ഇയ്യോബിനു ഭയം തോന്നി. ഇയ്യോബ് ചെയ്തതുപോലെ സ്വന്തവികാരങ്ങളിൽ നാം ആശ്രയിക്കരുതു്. മാററമില്ലാത്ത ദൈവസ്വഭാവത്തിൽ മാത്രം ആശ്രയിക്കുവാൻ നാം പഠിക്കണം.

**രണ്ടുസ്നേഹിതന്മാർ**

## അദ്ധ്യായം 17

# രോഗ ചികിൽസ

എം. കുര്യൻ

നേരം ഇരുട്ടി. ക്ഷേത്രത്തിൻെറ അകത്തേ മുറിയിൽ വിളക്കു കൊളുത്തി. സർപ്പങ്ങൾ ചുററിയ നീണ്ട ദണ്ഡു കൈയിലേന്തി, എഴുന്നേററു നിൽക്കുന്ന ദീർഘകായകനായ ആസ്ക്ലിപ്പിയസ് ദേവൻെറ സ്വർണ്ണപ്രതിമ വിശുദ്ധസ്ഥലത്തു പ്രതിഷ്ഠിച്ചിട്ടുള്ളതു് എരിയുന്ന തിരിയുടെ വെളിച്ചത്തിൽ തിളങ്ങുന്നതു കാണാം. ഭിഷഗ്വരന്മാരുടെ കാവൽപ്പുരുഷനാണ് ആസ്ക്ലിപ്പിയസ് ദേവൻ. അദ്ദേഹത്തിൻെറ അനുഗ്രഹം പ്രാപിച്ചു്, പെർഗാമുമ്മിൽ വൈദ്യവിദ്യാഭ്യാസം നിർവഹിക്കുന്ന പുരോഹിതന്മാർ ദിവസേന ഒട്ടനവധി രോഗികളെ പരിചരിച്ചു വരുന്നുണ്ടു്.

അന്നുരാത്രി മഹാവൈദ്യനായ ആസ്ക്ലിപ്പിയസ് സന്ദർശിക്കുന്നതിനുള്ള രോഗികൾ, പൊടിയരിക്കഞ്ഞിയും ക്ഷേത്രപ്പറമ്പിലെ ഉറവയിൽനിന്നു ലഭിക്കുന്ന ലവണജലവും കുടിച്ചു ക്ഷേത്രത്തിൻെറ പുറംതളത്തിൽ കിടന്നു്, ഉറക്കംപിടിച്ചുകഴിഞ്ഞിരിക്കുന്നു. തളത്തിൽ പ്രവേശം കിട്ടാത്ത അസംഖ്യം രോഗികൾ ക്ഷേത്രക്കുളത്തിൽ ഇറങ്ങിക്കുളിച്ചു്, രോഗവിവരങ്ങൾ പരസ്പരം കൈമാറി, അന്യോന്യം സാന്ത്വനങ്ങളോതി, അവിടവിടെ ഇരിപ്പുപിടിച്ചു. ക്ഷേത്രപ്പറമ്പിനു വെളിയിലുള്ള തണ്ടികകളിലാണ് പാവപ്പെട്ട രോഗികളുടെ വിശ്രമം. ധനികരെ സ്വാഗതം ചെയ്യുന്നതിനു് ഒന്നാന്തരം ഹോട്ടലുകൾ തയാറെടുത്തു നിൽക്കുന്നുണ്ടു്.

രോഗികൾ ക്ഷേത്രസവിധത്തിലെത്തിയാൽ ആദ്യമായി ക്ഷേത്രക്കുളത്തിലിറങ്ങി കുളിച്ചു് ശുദ്ധിവരുത്തണം. ഔഷധവീര്യമുള്ള ലവണജലം ഉറവുകളിൽനിന്നു് ഒഴുകിവീഴുന്നതു് ആ കുളത്തിലേയ്ക്കാണ്.

രാത്രിതോറുമാണ് ആസ്ക്ലിപ്പിയസ്ദേവൻ രോഗികളെ സന്ദർശിച്ചു് രോഗവിവരം മനസ്സിലാക്കി ചികിത്സാവിധികൾ നിർദ്ദേശിക്കുക. ഓരോ ദിവസവും വൈദ്യദേവനു കാണുന്നതിനുള്ള രോഗികൾ ചില പ്രത്യേക വ്രതാനുഷ്ഠാനങ്ങളോടെ പുറംതളത്തിൽ കിടന്നുറങ്ങിക്കൊള്ളണം. ക്ഷേത്രവളപ്പിനുള്ളിൽ പ്രവേശിച്ചുകഴിഞ്ഞാൽ, രോഗികളുടെ ഭക്ഷണകാര്യങ്ങളും മററും കർശനമായി നിയന്ത്രിക്കപ്പെടും. ക്ഷേത്രത്തിലെ പുരോഹിതന്മാരായ വൈദ്യന്മാരുടെ നിർദ്ദേശമനുസരിച്ചുള്ള മരുന്നും ഭക്ഷണവും കഴിച്ചു് അവർ സായാഹ്നത്തോടുകൂടി നിദ്രാവലംബികളാവും. രാത്രി ആസ്ക്ലിപ്പിയസ്ദേവനെ പ്രതീക്ഷിച്ചുകൊണ്ടുള്ള ദിവ്യപ്രോക്തമായ ഒരു മയക്കനിദ്രയാണതു്.

... ... ... ...

പിൻവശത്തുള്ള ഒരു വാതിൽ പതുക്കെ തുറക്കപ്പെട്ടു. അസാധാരണമായ ഏതോ ഒരു ശബ്ദം, ഒരു വിലാപധ്വനി, അന്ത:ഗൃഹത്തിൽ പ്രസരി

ച്ചു; ക്രമേണ അതു് പുറംതളത്തിൽ നിദ്രാബാധിതരായി കിടക്കുന്നവരുടെ നാസാരന്ധ്റങ്ങളിലും ചെന്നു തട്ടി, അവരുടെ ശ്വാസോച്ഛ്വാസത്തെ ക്‌ളേശിപ്പിച്ചു. രണ്ടു പുരോഹിതശിഷ്യന്മാർ പുറംതളത്തിലൂടെ നീങ്ങുന്നതു് മങ്ങിയ വെളിച്ചത്തിൽ അവ്യക്തമായി കാണാം. വെള്ളനിലയങ്കി ധരിച്ച ദീർഘകായന്മാരാണു് ഇരുവരും. അവരുടെ തോളുകളിൽനിന്നു് ചെറിയ സർപ്പങ്ങൾ തലയുയർത്തിപ്പിടിച്ചു നിന്നിരുന്നു.

അവരിരുവരും ഓരോ രോഗിയുടേയും സമീപം ചെന്നു് കൺപോള ഉയർത്തിയോ ദേഹത്തുകുത്തിയോ പരിശോധിച്ചു. എല്ലാവരും ഗാഢമായ വിശുദ്ധനിദ്രയിലാണ്ടിരിക്കുന്നവെന്നു ബോധ്യം വരുത്തിയശേഷം അവർ മുമ്പറഞ്ഞ വാതിൽക്കലേയ്ക്കു നീങ്ങി, അതിനു സമീപം മുട്ടുകുത്തി; തല നമിച്ചു് പ്രാർത്ഥനാനിരതരായി.

ഒരു ദീർഘകായൻ വാതിൽവഴി അകത്തു പ്രവേശിച്ചു. ഉയരമുള്ള ഒരു മുഖമൂടി ശിരസ്സിനെ ആവരണം ചെയ്തിരുന്നു. ദിവ്യനായ ആസ്ക്‌ളിപ്പിയസിന്റെ പുറപ്പാടാണു്. അദ്ദേഹത്തിന്റെ മുഖം ആരും നോക്കിക്കൂടെന്നാണു പാരമ്പര്യം. ആ മുഖം ഒരിക്കൽ കണ്ടുപോയാൽ ദർശകനു മരണം നിശ്ചയമാണു പോൽ! ആഭിജാത്യം സ്ഫുരിക്കുന്ന ഒരു കോമളവദനമാണു് മുഖമൂടി പ്രേക്ഷകന്റെ മുമ്പിൽ അവതരിപ്പിച്ചതു്. ചുരുണ്ടതലമുടി; ഒളിമ്പിയൻ ദേവന്മാരുടേതുപോലെ അധികം ദീർഘമല്ലാതെ കൗതുകകരമാംവിധം ചീകിയൊതുക്കിയ താടി. മുഖമൂടിക്കു പിറകിൽ ചലിച്ചുകൊണ്ടിരുന്ന ചെമ്പിച്ച നയനങ്ങൾ മാത്രം മാനുഷികമാണെന്നു തോന്നി.

തേജസ്വിയായ ദേവൻ മുമ്പിലായി, ഒരു ഘോഷയാത്ര നിദ്രാവലംബികളുടെ കിടക്കകളുടെ സമീപത്തേയ്ക്കു നീങ്ങുന്നുണ്ടായിരുന്നു. ആസ്ക്‌ളിപ്പിയസിന്റെ സമീപത്തായി, മെഴുകുപുരട്ടിയ എഴുത്തുപലകകൾ വഹിക്കുന്ന ഒരു ദീർഘകായനും, ഒട്ടനവധി മരുന്നുകുപ്പികളുടങ്ങിയ ഒരു കൂട വഹിച്ചുകൊണ്ടു ഒരടിമയും നടക്കുന്നുണ്ടു്. അടിമ ഒരു കൈയിൽ കത്തുന്ന ഒരു പന്തം വഹിച്ചിരിക്കുന്നു. മരുന്നുകുപ്പികളടങ്ങിയ കൂടയുടെ മീതെയായി സാമാന്യം വലിപ്പമുള്ള ഒരു മരതകക്കല്ലു് സൂക്ഷിച്ചിട്ടുണ്ടു്. എഴുത്തുപലകകൾ വഹിക്കുന്ന ദീർഘകായൻ അപ്പോത്തിക്കരി ദേവന്റെ അനുയായി സംഘത്തിൽപ്പെട്ട ഒരു പ്രധാന അംഗമാണു്. മാസംതോറും ആ തളത്തിലൂടെ കടന്നുപോകുന്ന ആയിരക്കണക്കിനു രോഗികളുടെ രോഗവിവരങ്ങളും ചികിത്സാവിധികളും രേഖപ്പെടുത്തുന്നതിനു പുറമെ, ഓരോ രോഗിക്കും ദേവൻ നിർദ്ദേശിക്കുന്ന മരുന്നു് വേണ്ട അളവിൽ എടുത്തു കൂട്ടിക്കൊടുക്കേണ്ടതും അപ്പോത്തിക്കരിയുടെ ചുമതലയാണു്.

അപ്പോത്തിക്കരിയുടെ പുറകിലായി ഏതാനും പുരോഹിതശിഷ്യന്മാരും, അവർക്കു പിന്നാലായി, ബെൽററിൽ ഒരു വലിയ സഞ്ചി തൂക്കിക്കൊണ്ടു് മറെറാരു അടിമയും പിന്തുടന്നു. ദേവനും അനുയായികളും ആദ്യത്തെ രോഗിയുടെ കിടക്കയ്ക്കു സമീപം വന്നുനിന്നു. അപ്പോത്തിക്കരി ഒരു എഴുത്തുപലകയെടുത്തു് ഭിത്തിയിൽ കത്തിക്കൊണ്ടിരുന്ന തിരിയുടെ വെളിച്ചത്തിൽ ഉയർത്തിപ്പിടിച്ചു് ഇപ്രകാരം വായിച്ചു.

"ജാനോസ് ഫിലഡൽഫിയാക്കാരനായ ഒരു വ്യാപാരി. ഭക്ഷണം കഴിഞ്ഞാലുടൻവയറു് വീക്കയാണു് രോഗം. പ്രത്യേകിച്ചും, വീഞ്ഞും മററും കുടിച്ചുകഴിഞ്ഞാൽ പറയാനുമില്ല. ഇവിടെ വന്നതിനു ശേഷം ഉപവാസവും ലവണജലവും പെരുത്തുഗുണം ചെയ്തതായി അനുഭവപ്പെട്ടു തുടങ്ങീട്ടുണ്ടു്. ആസ്ക്ളിപ്പിയസ്ദേവനു് തിരുവിഷ്ടമാണെന്നുവരുകിൽ,രോഗനിലയിലുള്ള ഈ മാററം തുടരുന്നതിനും പൂർണ്ണസുഖം പ്രാപിക്കുന്നതിനും രോഗി ആഗ്രഹിക്കുന്നു."

അപ്പോത്തിക്കരി എഴുത്തുപലക താഴെവച്ചു, വളരെ വൈദഗ്ദ്ധ്യത്തോടെ തന്റെ വലത്തുകൈയുടെ തന്തവിരലും ചൂണ്ടാണിവിരലും ഉപയോഗിച്ചു് രോഗിയുടെ ഇടത്തെ കൺപോള ഉയർത്തിപ്പിടിച്ചു. ഉടനെ അടിമമരതകക്കല്ലു് അദ്ദേഹത്തിന്റെ നേക്കുനീട്ടി.രോഗിയുടെതുറന്ന കൃഷ്ണമണിയിൽ ഒരു പ്രകാശരശ്മി പതിയത്തക്കവണ്ണം മരതകക്കല്ലു് ക്രമീകരിച്ചു പിടിച്ചുകൊണ്ടു് അപ്പോത്തിക്കരിഇപ്രകാരം ഉറച്ച സ്വരത്തിൽ പ്രസ്താവിച്ചു: "ജാനോസേ! ദിവ്യനായ ആസ്ക്ളിപ്പിയസ് ദേവൻ യിന്നിൽ സംപ്രീതനായി നിന്റെ മുമ്പിൽ സന്നിഹിതനായിരിക്കുന്നു."

പ്രകാശകിരണത്തിന്റെ പതനത്തിൽ നിദ്രാവലംബിയുടെ കൃഷ്ണമണിയൊന്നു പിടഞ്ഞു. ഒരു കിനാവുകണ്ടിട്ടെന്നോണം, ദേഹം പതുക്കെയൊന്നു ചലിപ്പിച്ചിട്ടു് രോഗി മറുപടി നൽകി: "രോഗശാന്തിയുടെ ഉറവിടമായ വൈദ്യദേവനേ! ഞാൻ കേൾക്കുന്നുണ്ടു്."

വളരെ പ്രായസപ്പെട്ടു പുറപ്പെട്ടന്നെന്നു തോന്നുന്ന സ്വരത്തിൽ ദേവൻ തിരുവായ് മൊഴിഞ്ഞു: "ലഹരി പദാർത്ഥങ്ങളും എരിവും വർജ്ജിക്കുക. ആഹാരം മിതമായിരിക്കണം. നെയ്യിൽ തയ്യാറാക്കിയ ഭക്ഷണസാധാനങ്ങളിൽ നിന്നു കഴിവതും ഒഴിഞ്ഞു മാറുക. ദിവസേന, ക്ഷേത്രത്തിലെ അരുവിയിൽ നിന്നു കിട്ടുന്ന ലവണജലം ഉപയോഗിക്കുക." ആസ്ക്ളിപ്പിയസ് തന്റെ ദണ്ഡു് ഉയർത്തി. അതിന്മേൽ ചുററിപ്പിണഞ്ഞു കിടന്നിരുന്ന ചെറിയ സർപ്പങ്ങൾ തലയുയർത്തി, ചീററി. അതിനേത്തുടന്നു്, ഇപ്രകാരമൊരു ശബ്ദം പുറപ്പെട്ടു: "ജാനോസേ! ആസ്ക്ളിപ്പിയസ്ദേവൻ നിന്റെ സ്വപ്നത്തിൽ നിന്നോടു സംസാരിച്ചു. നിന്റെ പ്രാർത്ഥന കേട്ടു് അദ്ദേഹം അതിനു് ഉത്തരമരുളിയിരിക്കുന്നു."

അപ്പോത്തിക്കിരി അടിമയുടെ കൈയിലിരുന്ന കൂടയിൽ നിന്നു് ഒരു പൊതി ലവണം എടുത്തു് രോഗിയുടെ കട്ടിലിന്മേൽ നിക്ഷേപിച്ചു. ദേവനും അനുചരന്മാരും രണ്ടാമത്തെ രോഗിയുടെ സമീപത്തേയ്ക്കു നീങ്ങി. ഏററവും പുറകിൽ നടക്കുന്ന അടിമ, ഒന്നാമത്തെ രോഗി അവിടെ നിവേദിച്ചിരുന്ന നേർച്ചകാഴ്ചകൾ എടുത്തു തന്റെ അരയിൽ തൂങ്ങുന്ന സഞ്ചിയിൽ നിക്ഷേപിച്ചു: ഇതേ രീതിയിൽ അവർ എല്ലാ രോഗികളെയും സന്ദർശിച്ചു് ചികിത്സ നിശ്ചയിച്ചുകൊണ്ടു നീങ്ങി. കുലുക്കി വിളിച്ചിട്ടും, യാതൊരനക്കവുമില്ലാത്ത രോഗികളുടെ കാര്യത്തിൽ, അപ്പോത്തിക്കിരി ചികിത്സാക്രമം ഒരു എഴുത്തുപലകയിൽ എഴുതി കട്ടിലിന്റെ തലയ്ക്കൽ വയ്ക്കുകയാണു പതിവു്. മനോഹരമായ അക്ഷരവടിവോടെ അതെല്ലാം എഴുതിച്ചേർക്കുന്നതിൽ അപ്പോത്തിക്കിരി പ്രദർശിപ്പിച്ച കഴിവു് അന്യാദൃശമായിരുന്നെന്നു പറയാം.

ആസ്ക്ളിപ്പിയസ്ദേവൻ ഒട്ടുവിലത്തെ രോഗിയെ സന്ദർശിച്ചു കഴിഞ്ഞപ്പോഴേയ്ക്കും നേരം അർദ്ധ

# 'എന്റെ സ്നേഹിതൻ സാമ്പോ'

അന്ധകാരഭൂഖണ്ഡമായ ആഫ്രിക്ക പലവിധത്തിലും അന്ധകാരത്തിൽ തന്നെ ഇരിക്കുന്ന കാലത്ത് സുവിശേഷത്തിന്റെ വെളിച്ചം അവിടെ കടക്കുവാൻ തക്കവണ്ണം പ്രയത്നിച്ചുകൊണ്ട് അനേകമിഷനറിവീരന്മാർ തങ്ങളുടെ ജീവിതത്തെ അവിടെ ബലികഴിച്ചിട്ടുണ്ട്. അവരിൽ ഒരാളാണ് ഡോക്ടർ മോഫററ് എന്ന മിഷനറി വീരൻ. താൻ ആഫ്റിക്കയിൽ പ്രവർത്തിക്കുന്ന കാലത്ത് അവിടെയുള്ള ഗ്രാമത്തിലെ പ്രമാണിയായി സാമ്പോ എന്ന ഒരാൾ ജീവിച്ചിരുന്നു. ഒരു യൂറോപ്യൻ വ്യാപാരിയുടെ സ്വാധീനതയിൽപെട്ട് സാമ്പോ ഒരു നിഷ്ഠൂരനായ കൊലപാതകനായി തീർന്നിരുന്നു.

ഈ വ്യാപാരിയിൽനിന്നു ചില സമ്മാനങ്ങളും മദ്യവും മററു പ്രതിഫലവും ഇച്ഛിച്ച് ഈ യൂറോപ്യന്റെ ആദായത്തിനുവേണ്ടി താൻ പല ആഫ്റിക്കാക്കാരെയും കൊല്ലുകയും അവരുടെ ആട്ടമാട്ടുകളും മററും കൂട്ടത്തോടെ വ്യാപാരിക്കായി സമ്പാദിക്കയും ആദായത്തിൽ ഒരു ഭാഗം തനിക്കായി നേടുകയും ചെയ്തുവന്നു. സാമ്പോയെ ഭയന്നു് പലരും കാട്ടുകളുടെ ഉൾഭാഗത്തേയ്ക്കു് മാറി പാർത്തുതുടങ്ങി. അവരെ തേടി സാമ്പോയും പുറപ്പെട്ടു. ഇവനെ എല്ലാവർക്കും ഭയമായിതീർന്നു. അവൻ പല അക്രമങ്ങളും പ്രവർത്തിച്ച് ഒരു ഭയങ്കരനായിതീർന്നു. ഒടുവിൽ യൂറോപ്യൻ വ്യാപാരിയുമായി താൻ കലഹിക്കയും അവനെ വധിക്കയും ചെയ്തു. അങ്ങിനെ ഇവൻ ക്രൂരനും, അക്രമിയും, മനുഷത്വം പോലും നഷ്ടപ്പെട്ട് അധഃപതിച്ചു പോകയും ചെയ്തു. യൂറോപ്യന്മാരെ അവനു വളരെ വെറുപ്പായി തീർന്നിരുന്നു. ഡോക്ടർ മോഫററ് സാമ്പോയുടെ ഈ അധഃപതിച്ച ജീവിതത്തെക്കുറിച്ച് കേട്ടിട്ട് എങ്ങിനെയെങ്കിലും അവനെ വീണ്ടെടുക്കണം എന്നാഗ്രഹിച്ച് സാമ്പോയെതേടി പുറപ്പെട്ടു. സാമ്പോ താമസിക്കുന്ന ഉൾനാട്ടിലെ കാട്ടുകളുടെ മദ്ധ്യത്തിലുള്ള ഗ്രാമത്തിൽ താമസമാക്കി. സാമ്പോയെ അവൻ അന്വേഷിച്ചു കണ്ടുപിടിച്ചു. സാമ്പോ അവനോട്, നീ എന്നെ കാരാഗൃഹത്തിൽ ആക്കുവാനായിട്ടാണോ വന്നിരിക്കുന്നതു് എന്നു ചോദിക്കയുണ്ടായി. "ഞാൻ നിന്റെ സ്നേഹിതനായിരിപ്പാൻ വന്നതാണു്" എന്നാണ് ഡോക്ടർ മറുപടി പറഞ്ഞതു്. തന്റെ ഗ്രാമത്തിൽ താമസിച്ചുകൊള്ളുന്നതിനു് സാമ്പോ ഈ മിഷനറിയെ അനുവദിച്ചു എങ്കിലും തന്നോട് സ്നേഹഭാവം കാണിക്കയോ തന്റെ സ്വാധീനതയിൽ പെടുകയോ ചെയ്യാതെ അകന്നുമാറിയാണു തന്നെയുള്ളു. ഡോക്ടർ മോഫററ് ആകട്ടെ ആ ഗ്രാമത്തിൽ അധികകാലം പാർത്തു ആ ഗ്രാമക്കാരോട് സുവിശേഷം അറിയിച്ചു. വൃത്തിയായും ഭംഗിയായും ഉള്ള വീട്ടുകൾ ഉണ്ടാക്കി പാർക്കുവാനും, ധാന്യങ്ങൾ കൃഷി ചെയ്യുവാനും പാഠിപ്പിച്ചു. അവരുടെ രോഗികളെ അദ്ദേഹം ചികിത്സിക്കയും, അവരെ വളരെ സഹായിക്കുകയും ചെയ്തുകൊണ്ടിരുന്നു. സുവിശേഷം പ്രസംഗിക്കയും ജീവിച്ചു കാണിക്കയും ചെയ്തു. താൻ ഏകനായി ആ കാട്ടുകളിൽ ജീവിച്ച് തന്റെ ജീവിതം ഈ അന്ധകാരവൃതരായ ജനങ്ങൾക്കുവേണ്ടി ചെലവഴിച്ചു.

കുറേ കാലത്തെ കഠിന അദ്ധ്വാനത്തിന്റെ ഫലമായി ഡോക്ടർ മോഫററിനു് ഒരു വിഷജ്വരം പിടിപെട്ടു. തന്റെ കുടിലിൽ താൻ ബോധരഹിതനായി കിടന്നു. സാമ്പോ ഇതിനെപ്പററി കേട്ടിട്ട് ആ കുടിലിലേക്ക് വന്നു. ഡോക്ടർക്കു ശക്തിയായി ജ്വരം പിടിപെട്ടിരിക്കുന്നതും, തനിക്ക് അശേഷം ബോധം ഇല്ലെന്നും താൻ അധികം താമസിയാതെ മരിക്കും എന്നും നിശ്ചയിച്ചു. താൻ അവിടം വിട്ടു പോകാതെ ആ കുടിലിൽ തന്നെയിരുന്നു. ഡോക്ടർ മോഫററിന്റെ കുടിലിലെ സാമാനങ്ങൾ എല്ലാം താൻ സൂക്ഷിച്ചുനോക്കി. അദ്ദേഹ

---

രാത്രിയായി. എല്ലാ രോഗികളും അത്തു കിടക്കയുടെ സമീപം അർപ്പിച്ചിരുന്ന നിവേദ്യങ്ങളെല്ലാം അഭിമതന്റെ സഞ്ചിയിൽ ശേഖരിച്ചു കഴിഞ്ഞിരുന്നു. മടക്കയാത്രയ്ക്കു സമയമായപ്പോഴേയ്ക്കും, നേർച്ച കാഴ്ചകളടങ്ങിയ സഞ്ചിയുടെ കനം വർദ്ധിക്കുകയാൽ അതു് തോളത്തു് തൂക്കിയിടേണ്ടതായിവന്നു.

ഘോഷയാത്ര മടങ്ങിയതോടെ, ദിവ്യനിദ്രയിൽ മുഴുകിയ രോഗികൾ ഗാഢനിദ്രയിലാണ്ടു് അവിടെ സർവത്ര നിശ്ശബ്ദത വ്യാപിച്ചു.

ത്തിൻെറ തോക്ക്, റിസ്റ്റ്വാച്ച്, മടക്കകട്ടിൽ, മെത്ത, ഇവയോട് വലിയ ആശതോന്നി. അധികം താമസിയാതെ ഡോക്ടർ മരിക്കുമ്പോൾ ഇവ തനിക്കു് കരസ്ഥമാക്കണമെന്നു് കരുതി സ്ഥലം വിടാതെ അവിടെത്തന്നെ നിന്നു. ഡോക്ടരാകട്ടെ ബോധരഹിതനായി പല വാക്കുകളും പറഞ്ഞുകൊണ്ട് അസ്വസ്ഥനായി കിടന്നിരുന്നു. താൻ വീണ്ടും വീണ്ടും ആവർത്തിച്ചുപറഞ്ഞ വാക്കുകൾ "എൻെറ സ്നേഹിതനായ സാമ്പോ, എൻെറ സ്നേഹിതനായ സാമ്പോ, എൻെറ സ്നേഹിത സാമ്പോ" എന്നായിരുന്നു. താൻ മരിക്കുമ്പോൾ തൻെറ സാമാനങ്ങൾ തട്ടിയെടുക്കുവാൻ മാത്രം ആശവെച്ചുകൊണ്ട് ഡോക്ടർ മരിക്കാൻ കാത്തുനിന്ന സാമ്പോയുടെ ഹൃദയത്തിലേക്ക് ഈ വാക്കുകൾ ശരങ്ങൾപോലെ തറച്ചു. കൊലപാതകനും, നിഷ്ഠൂരനുമായ തന്നെ പിടിച്ചു് കാരാഗൃഹത്തിലടയ്ക്കുന്നതിനു പകരം "നിൻെറ സ്നേഹിതനായിരിപ്പാനാണു് ഞാൻ വന്നിരിക്കുന്നതു്" എന്നു പറഞ്ഞു. ഈ കാടിൻെറ നടുവിൽ ഏകനായി ജീവിച്ചു് അദ്ധ്വാനിച്ചു് ജീവൻ വിടാൻ പോകുന്ന ഈ ഡോക്ടരുടെ മരണനേരത്തും എൻെറ സ്നേഹിതൻ സാമ്പോ എന്നു മാത്രം ഉച്ചരിച്ചുകൊണ്ടിരുന്ന ആ സ്നേഹം അവൻെറ കഠിനഹൃദയത്തെ പിളന്നു. അവൻെറ നീചത്വത്തെക്കുറിച്ചു അവൻ ഉണന്നു. അവൻെറ ഹൃദയം മാറി. ഡോക്ടരോട് എന്തെന്നില്ലാത്ത ഒരു സ്നേഹം ഉള്ളിൽ പൊങ്ങി. തൻെറ സ്നേഹവും സഖിത്വവും തനിക്കു കൊടുക്കാൻ വന്ന ഡോക്ടരുടെ ചില സാധനങ്ങൾ മാത്രം ആഗ്രഹിച്ചു നിന്ന തൻെറ സ്വാർത്ഥതയും ഹൃദയ കാഠിന്യവും അവൻ വെറുത്തു. താൻ വേഗം ചെന്നു തണുത്ത വെള്ളംകൊണ്ട് ഡോക്ടരുടെ മുഖം കഴുകി തണുപ്പിച്ചു. അവൻെറ അടുക്കൽനിന്നു് മാറാതെ സ്നേഹത്തോടെ ശുശ്രൂഷിച്ചു. സാവകാശത്തിൽ ഡോക്ടർ മോഫററിൻെറ പനി മാറി, താൻ സ്നേഹിക്കാൻ വന്ന സാമ്പോ തൻെറ സ്നേഹിതനായി അടുക്കൽ നിൽക്കുന്നതു കണ്ടു. തൻെറ സ്നേഹിതൻ മാത്രം അല്ല തന്നെ സ്നേഹിച്ചു്, തനിക്കുവേണ്ടി തന്നത്താൻ ഏൽപ്പിച്ചുകൊടുത്ത ദൈവപുത്രൻെറ സ്നേഹിതനായും അവൻ തീന്നു. അവൻ സുവിശേഷം കൈക്കൊണ്ടു് താമസിയാതെ സ്നാനം ഏററു. അവൻ മാത്രമല്ല അവൻെറ ഗ്രാമക്കാർ മുഴവനും യേശുവിനെ കൈക്കൊണ്ടു. സാമ്പോ അവരോടു് പറഞ്ഞതു് "നാം ഇപ്പോൾ ക്രിസ്തുവിൻെറപേർ ധരിച്ചിരിക്കുന്നു. നമുക്കു സത്യക്രിസ്തവർ ആയി ഇനിമേൽ ജീവിക്കയും ചെയ്യാം" എന്നായിരുന്നു. അധ:പതിച്ചുപോയ സാമ്പോയെ തേടി സ്നേഹിക്കുവാൻ പുറപ്പെട്ട ഡോക്ടർ മോഫററു് സമ്പോയെ യേശുവിൻെറയും തൻെറയും സ്നേഹിതനായി കിട്ടിയതിൽ എത്ര മാത്രം സന്തോഷിച്ചു കാണണം. സാമ്പോഅവൻെറ ചില സാധനങ്ങൾ മാത്രം ആഗ്രഹിച്ചുകൊണ്ടുവന്നു. ഡോക്ടറോ അവൻെറ സ്നേഹവും സഖിത്വവുമാണു് കൊടുത്തതു്.

"ഞാൻ നിങ്ങളെ സ്നേഹിതന്മാർ എന്നു പറഞ്ഞിരിക്കുന്നു." എൻെറ സ്നേഹിതൻ ജോൺ എൻെറ സ്നേഹിതൻ തോമ്മസ് എൻെറ സ്നേഹിതൻ ജോസഫ് എൻെറ സ്നേഹിതൻ മത്തായി.........എന്നിങ്ങനെ അവൻ വിളിച്ചുകൊണ്ടേയിരിക്കുന്നു. എത്ര കാലമായി എ ൻെറ സ്നേ ഹി ത ൻ എന്നു് വിളിച്ചു് താൻ നിൽക്കുന്നു. തൻെറ സഖിത്വവും സ്നേഹവും അവൻ നമുക്കായി വെച്ചുകൊണ്ടു് വിളിക്കുന്നു. നാം തന്നിൽനിന്നും ചില നന്മകൾ നമുക്കായി കിട്ടാൻ മാത്രം സാമ്പോയെപ്പോലെ അടുത്തു കൂടിയിരിക്കുകയാണോ? തൻെറ സ്നേഹം മനസ്സിലാക്കി തൻെറ സ്നേഹിതനായി തന്നെ ഏൽപ്പിക്കുമ്പോൾ മാത്രമാണു് നമ്മുടെ ഹൃദയം മാറി പുതിയതായി തീരുന്നതു്. കത്താവിൽനിന്നു് ചില നന്മകൾ മാത്രം തട്ടിയെടുക്കാൻ മാത്രമോ, നീ തൻെറ അടുത്തു നിൽക്കുന്നതു്. അതോ, തൻെറ സ്നേഹവും സഖിത്വവും കൂ ട്ടാ യ്മ യും (Love, Friendship & Fellowship) താൻ തരാൻ വന്നിരിക്കുന്നു എന്നറിഞ്ഞു അതു് സ്വീകരിക്കുമോ. നമ്മെ ദിവ്യരാക്കി തീക്കുന്നതു് തൻെറ സഖിത്വം ആണു്. തൻെറ ദാനങ്ങളെക്കാൾ അധികം തന്നെ ഞാൻ ആഗ്രഹിക്കുന്നുണ്ടോ?

സാമ്പോയെ തേടിപ്പോയ ഡോക്ടരിൽ വ്യാപരിച്ച ക്രിസ്തുവിൻെറ സ്നേഹം എന്നിലും വ്യാപരിക്കുന്നുണ്ടോ. അധ:പതിച്ച ജീവിതങ്ങൾക്കു നമ്മുടെ സ്നേഹവും, സഖിത്വവും കൊടുത്തു് അവരെ വീണ്ടെടുപ്പാൻ എന്നെ ചെലവിട്ടു വീണ്ടെടുപ്പിൻ സ്നേഹം ഞാൻ അറിയുന്നുണ്ടോ? ഇന്നും സുവിശേഷ വെളിച്ചം കടക്കാതെ ഭാരതത്തിൽ അന്ധകാരത്തിൽ മുഴുകിക്കിടന്ന ജനങ്ങളുടെ ഇടയിലേയ്ക്കു് അവരെ തേടിപ്പോകുന്ന നിർബ്ബന്ധിക്കുന്ന സ്നേഹം എനിയ്ക്കുണ്ടോ?

(ഉത്തരകേരള സഭാ മിത്രം)

---

## ചർച്ചവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഇൻഡ്യക്കുവെളിയിൽ | 8—0—0 |

പത്രാധിപക്കുള്ള കത്ത്

# ബോപ്പാലിൽ ഒരിടവക ഉണ്ടാകണം

Sir,

11—ാം വാല്യം 10—ാം ലക്കം ചർച്ച്‌വീക്കിലിയിൽ വിവിധവാർത്തകളുടെ കൂട്ടത്തിൽ ബോപ്പാലിൽ ഒരിടവക ഉണ്ടാകണം എന്നു കണ്ടു. വളരെ അത്യാവശ്യമായ ഒരു സംഗതിയാണ്.

ഇൻഡ്യൻ ഓർത്തഡോക്സ് സഭാ ഇൻഡ്യയിലെ സുവിശേഷ സഭയായി രൂപാന്തരപ്പെടുന്നതിൻെറ നാന്ദിയാണെന്ന് തോന്നുമാറു് ഭാരതത്തിൻെറ വിവിധ ഭാഗങ്ങളിൽ ഇടവകകൾ പൊങ്ങിവരുന്നതു് ശുഭോദർക്കമാണ്. അതോടൊപ്പം തന്നെ ഈ ഇടവകകൾക്കു സുവിശേഷഘോഷണത്തിൽ ഉള്ള ഭാരിച്ച ചുമതലയും വിസ്മരിക്കാവുന്നതല്ല. മദ്ധ്യപ്രദേശത്തിൻെറ തലസ്ഥാനം ഹിന്ദുക്കളുടേയും വിവിധ പ്രോട്ടസ്റ്റൻറുകാരുടേയും സജീവ പ്രവർത്തനരംഗം, ക്രിസ്ത്യൻ പ്രവർത്തനങ്ങൾ രൂക്ഷമായി വിമർശിക്കപ്പെടുന്ന സ്ഥലം, സുറിയാനി ക്രിസ്ത്യാനികൾ ധാരാളം കുടിയേറിപാർക്കുന്ന സ്ഥലം, ഭാരതത്തിൻെറ നാനാഭാഗത്തും വിശിഷ്യ ഉത്തരേന്ത്യയിൽ തന്നെയും താമസമാക്കിയിരിക്കുന്ന നമ്മുടെ ആളുകളുടെ ഇടയിൽ പ്രവർത്തിക്കുന്നതിന് ഉതകിയ ഒരു കേന്ദ്രം ഇങ്ങനെ വിവിധ പ്രകാരത്തിൽ പ്രാധാന്യമർഹിക്കുന്ന ബോപ്പാലിൽ നമുക്ക് ഉണ്ടാകേണ്ടിയിരിക്കുന്ന ഇടവക നിസ്സാരമായ ഒന്നായിരിക്കാൻ പാടില്ല.

മലങ്കരയ്ക്കു് വെളിയിൽ സേവനമനുഷ്ഠിക്കുന്നതിനായി ത്യാഗസന്നദ്ധരായി മുമ്പോട്ടു വന്നിട്ടുള്ളവരും വരുന്നവരുമായ പട്ടക്കാർ ഓരോ കേന്ദ്രങ്ങളിൽ ക്രിസ്തീയ സേവനമനുഷ്ഠിക്കുന്നതിന് തങ്ങൾക്കുള്ള കഴിവുകളെ ശോധന ചെയ്യേണ്ടതാണ്. ഞായറാഴ്ചകളിൽ വി. ആരാധന നടത്തുകയും ബാക്കിയുള്ള സമയം ഉപരിപഠനാർത്ഥം വിനിയോഗിക്കയും ചെയ്യുക എന്ന പതിവ് പാടെ നിഷ്ക്കാസനം ചെയ്യേണ്ടതാണ്. സ്ഥിരതാമസക്കാരായ ഇടവകക്കാർ അല്ലെങ്കിലും സ്ഥിരവരുമാനമുള്ള floating congregation ന് പ്രതിമാസം 120—150—വരെയുള്ള സംഖ്യകൾ കൊടുത്തു് ഒരു പട്ടക്കാരനെ പുലർത്തുന്നതിന് പ്രയാസമില്ല എന്ന് പുറത്തുള്ള ഇടവകകൾ സാക്ഷിക്കുന്നു. ആ സ്ഥിതിക്ക്, വിദ്യാസമ്പന്നരും വൈദിക വിദ്യാഭ്യാസം കഴിഞ്ഞവരും, തന്നെ ഏൽപ്പിച്ചിരിക്കുന്ന ആടുകളെക്കുറിച്ചു് എരിവുള്ളവരും, തൻേറടമുള്ളവരുമായ യുവവൈദികരെ തേടിപ്പിടിച്ചു് പുറത്തുള്ള ഇടവകകളിലേയ്ക്കു് നിയോഗിക്കേണ്ടതു് വെറും അത്യാവശ്യമായ ഒരു സംഗതിമാത്രമാണ്. അങ്ങനെ നമ്മുടെ സഭയിൽ, ആഴത്തിൽ മുങ്ങികിടക്കുന്ന വിശ്വാസാചാരങ്ങളെ തപ്പിയെടുത്തു് ഉപരിതലത്തിൽ പ്രശോഭിക്കുന്ന താരങ്ങളാക്കി മാററുവാൻ ശേഷിയും ശേമുഷിയും ഉള്ള ഒരു പട്ടക്കാരനെ ബോപ്പാലിൽ നിയമിച്ചു് ആ ഇടവക ആത്മിക ചൈതന്യം തുളുമ്പുന്നതായി കാണുന്നതിന് കാത്തിരിക്കുന്നു.

ഉത്തരേന്ത്യയിൽ താമസിക്കുന്ന നമ്മുടെ ആളുകൾ വി. കുർബാനയനുഭവിക്കുന്നതിന് നിവൃത്തിയില്ലാതെ മററു ക്രൈസ്തവസഭകളിൽ നിന്നും Holy Communion സ്വീകരിച്ചുവരുന്നു. ഞായറാഴ്ച ദിവസങ്ങളിൽ മാത്രം വി. കുർബാനയനുഷ്ഠിക്കുക എന്ന പതിവ് മാററി പൊതു ഒഴിവു ദിവസങ്ങളിലും പ്രാദേശിക ഒഴിവുദിവസങ്ങളിലും വിവിധ സ്ഥലങ്ങൾ സന്ദർശിച്ചു് നമ്മുടെ ആളുകളുടെ ആവശ്യങ്ങൾ നിറവേററിക്കൊടുക്കുന്നതിന് ഈ ഇടവകകളിൽ സേവനമനുഷ്ഠിക്കുന്ന പട്ടക്കാർ ഉത്സാഹിക്കയാണെങ്കിൽ ഈ പ്രയാസം ദൂരീകരിക്കാം. ഞായറാഴ്ച ചുമതലപ്പെട്ട ഇടവകകളിൽ എത്തുകയും ചെയ്യാം. ഇപ്പോൾ നമുക്കുള്ള 13 ഇടവകകൾ കേന്ദ്രമാക്കി, ഓരോ ഇടവകയിലെയും പട്ടക്കാരനു് അതതു് സ്ഥലത്തിനോടടുത്തുള്ള പ്രദേശങ്ങൾ വിഭാഗിച്ചുകൊടുത്തു് പരീക്ഷണാർത്ഥം ഇതു പ്രയോഗത്തിലാക്കുന്നതിന് Indian Orthodox Church Mission—ൻെറ ശ്രദ്ധയെ ക്ഷണിച്ചു കൊള്ളുന്നു. നമ്മുടെ ആളുകളെ സന്ദർശിക്കുന്ന പട്ടക്കാരെ വെറും കൈകായി ഒരിക്കലും ജനങ്ങൾ തിരികെ വിടുകയില്ല. (P. A. M.)

## ദേവാലയപ്രതിഷ്ഠ

നാരങ്ങാനം ഓർത്തഡോക്സ് പള്ളിയുടെ പ്രതിഷ്ഠ മെയ് 26, 27 തീയതികളിൽ മാർ പീലക്സിനോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെടും. ഞായറാഴ്ച മൂന്നുമണിക്കു നടക്കുന്ന പൊതുയോഗത്തിൽ തിരുമേനി അദ്ധ്യക്ഷത വഹിക്കുന്നതും വ. ദി. ശ്രീ ടി.എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പാ, റവ.ഫാ.എൻ.ഏ യോഹന്നാൻ, ശ്രീ എൻ.ജി.ചാക്കോ എന്നിവർ പ്രസംഗിക്കുന്നതുമായിരിക്കും.

M. RegNo. 5268. Licence No. 498:

# ചർച്ച്പവീക്കിലി

## THE CHURCHAND SARVOD-AYA

II

*Question*:—"What is the place of the church in an area where Sarvodaya is in action?"

Vinobaji posed a counter-question—"What is the place of the church in an area where Sarvodaya is not in action? The work of the church is to convert people's minds to a higher level. In that case in Sarvodaya the church will have full scope. But the church should eschew all dogma nor should there be any compulsion or allurement. The people should lead a good life according to their faith. The church should be the leaven which would penetrate into the mass, try to be a part of it, merge with it and then transform it. For the leaven, it is not a case of suicide. But like a grain of wheat that falleth into the ground and dies so that it may have life. But in India the trouble is people refuse to dine together and pray together. Some group of Hindus refuse to dine together and some Christians refuse to pray together. This is an instance of not merging with the people and therefore not acting as the leaven.

*Question*:—"The Protestant Ashrams in India find it very difficult to find young people to become members of the Ashrams. Even the Christian hospitals are not able to get Indian Christians in decent numbers to work on their staff. Can you kindly tell us why this is so very difficult

### CHRISTIANS AND VEGETARIANISM

Vinobaji expressed great surprise at such a situation. He asked whether Roman Catholic institutions were able to get enough members. He was told that they have no difficulty and that the Roman Catholic institutions flourish. Vinobaji wanted to know whether the Protestant Ashrams and Catholic ones pray together. When it was pointed out that this could not be done, Vinobaji said that religion should be an integrating factor and not a disintegrating one. Communists say that religion is a disintegrating factor and have therefore discarded it. Vinobaji wanted to know whether in Christian hospitals, non-Christians are taken as doctors. The answer was that there were many. But Christians were preferred.

Vinobaji observed that if prejudices came in, it showed that there was something wrong. He suggested that if Christians could adopt vegetarianism, they would be able to work better as a leaven in the society and asked whether vegetarianism went against Christianity. It was pointed out that Christianity was not against vegetarianism or against non-vegetarianism. Jesus said "Do ye not see that whatsoever things entereth into the man, it cannot defile him." Vinobaji said that Christians abstained from meat on certain days implying that it was unclean. Even the Muslims did not allow meat and slaughter in certain parts of Khaaba. If we go into the root of the matter, as Schweitzer said people will have "reverence for life". Ordinarily speaking a man cannot kill a lamb which he has reared because he has loved the animal and the animal itself is sensitive to his love.

When Vinobaji was asked what he felt about the eating of eggs, he said there were two kinds of eggs, one of which was unfertilised and therefore there was no question of taking of life. He would not be against the use of eggs. He went beyond and said that he was not against eating of fish although would not introduce eggs or fish into society. When some one pointed out that eating fish involved taking of life, Vinobaji observed that it was a question of priority and that man stood at a higher level. He wished, however, that Christianity in India accepted vegetarianism and then it would have a wider scope to leaven the society.

One of the friends felt strongly that taking interest on money was one of the causes of poverty and if by some method usury could be stopped, poverty can be reduced. Vinobaji said that taking interest is absolutely wrong. Both Islam and Christianity have raised protests against usury.

*Question*:—"Caste has been with the people of India for many centuries and almost every aspect of life of the people seem to be affected by it. Any person with strong conviction trying to eradicate caste is treated as a rebel. Is there any practical or peaceful remedy?"

As far as caste inter-marriages are concerned, the un-married people cannot do very much except by propogating the principles. The idea of casts is slowly dying out, But during the recent elections as I pointed out before, an impetus was given to caste feelings and therefore a better method of elections must be found and caste eliminated.

Vinobaji said that he was very glad that the F. O. R. came and discussed with him some problems and he hoped that the F. O. R. would give great help in Gramdan and Bhoodan and added "Much is expected from those who have more."

*Reprinted from "The Guardian," Madras.*

### പട്ടംകൊട

പത്തനംതിട്ട തെങ്ങുംതറയിൽ വ. ദി. ശ്രീ. ഗീവറുഗീസ് കോർഎപ്പിസ്കോപ്പായുടെ പൗത്രനും ഓർത്തഡോക്സ് യുവജനപ്രസ്ഥാനം അസി: ജ: സെക്രട്ടറിയുമായ ശ്രീ. ടി. ജി. ജോണിനു മെയ് 30–ാംനു കാതോലിക്കേററു അരമനയിൽ വച്ചു ശെമ്മാശ്ശുപട്ടംനൽകുന്നതാണു്.

കൂടാതെ വൈദികസിമ്മനാരി ലക്ചററർ റവ. ഡീക്കൻ. ടി. ജെ. ജോഷ്വാച്ചു അന്നേദിവസം വൈദികപട്ടം നൽകുന്നതായിരിക്കും.

ഓതറ ദയറാ അംഗങ്ങളും വൈദികസിമ്മനാരി വിദ്യാർത്ഥികളുമായ മെ. എം. ഏ. വറുഗീസ് പണിക്കർ, ഈ. കെ. കോശി, കെ. മത്തായി എന്നിവക്കു മെയ് 26–ാംനു ഓതറചാപ്പലിൽവച്ചു മാർ ക്ലറീലോസ്സ തിരുമേനി ശെമ്മാശ്ശുപട്ടം നൽകുന്നതാണു്.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.